പുസ്തകം ൪ ലക്കം ൫

൧൯൧൫-ന്നു ൧൦൯൦ ഇടവം ൩൦ ന്നു

# മലങ്കര
# ഇടവകപത്രിക

മാസം തോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ

പുകഴ്ച്ച ചെല്ലാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.

## വിഷപ്പൂട്ടി വിഷത്തിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പൂട്ടി കടിച്ചാൽ ഏഴുദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീരിൽ സേവിച്ചു മൂന്നുദിവസത്തെ പത്ഥ്യാം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടുകൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തിയിട്ടുണ്ടു. ഗുളിക ഒന്നിനു വില ചക്രം ൯. മാത്രം. ആവശ്യമുള്ളവർ വാങ്ങിച്ചുകൊള്ളുവാൻ ഇതിനാൽ തിര്യപ്പെടുത്തുന്നു.

൧൦൬൦ മേടത്തിൽ പത്രവരി അടച്ചവരുടെ പേരുവിവരം ലിസ്റ്റ്. (തുടർച്ച)

| | | രൂ. | ച. | കാ. |
|---|---|---|---|---|
| ബ. കരമറ്റം പള്ളിയോഗത്തിൽനിന്നും | അവർകൾ | ൨ | ൨൮ | ൦ |
| ടി തുണ്ടത്തിൽ ഇട്ട്യാവറാ | ,, | ൧ | ൧൫ | ൦ |
| ടി കാരമേച്ചേരിൽ ഇട്ടികുഞ്ഞു | ,, | ൩ | ൦ | ൦ |
| ടി പള്ളത്തുശ്ശേരിൽ ഇട്ടിഉലഹന്നാൻ | ,, | ൧ | ൧൪ | ൦ |
| ടി മാളേക്കൽ മത്തായിക്കുഞ്ഞു | ,, | ൨ | ൨൮ | ൦ |
| കുളശേ. ബ. കളപ്പുരയ്ക്കൽ അച്ചൻ | ,, | ൧ | ൧൩ | ൮ |
| ചെങ്ങളം- മഞ്ഞാട്ടു അയിപ്പു | ,, | ൧ | ൧൫ | ൦ |

ഇടവത്തിൽ പത്രവരി അടച്ചവരുടെ പേരുവിവരം-

| | | | | |
|---|---|---|---|---|
| ബ- കോഴഞ്ചേരിൽ പുത്തൻപള്ളിയോഗം | | ൧ | ൧൩ | ൮ |
| ബ- കല്ലിശ്ശേരിൽ പള്ളിയോഗം | | ൧ | ൧൩ | ൮ |
| ചെങ്ങന്നൂർ ജോൺ ഇൻസ്പെക്ടർ | അവർകൾ | ൧ | ൧൫ | ൦ |
| കല്ലൂപ്പാറ ബ- മാരേട്ട അച്ചൻ | ,, | ൧ | ൧൪ | ൦ |
| മെപ്രാ ചാത്തമ്പ്ര കൊച്ചിട്ടിക്കുള | ,, | ൧ | ൧൪ | ൦ |
| തലവടി കൊക്കൊടിൽ മാമ്മൻ | ,, | ൧ | ൦ | ൦ |
| പള്ളത്തവട്ടം തൈക്കുടവിൽ മൂത്തകുഞ്ഞു | ,, | ൧ | ൧൨ | ൮ |
| ബ- കരുവാററാ പള്ളിയോഗം | | ൧ | ൧൩ | ൮ |
| ബ. കാരിച്ചാൽ പള്ളിയോഗം | | ൧ | ൧൪ | ൦ |
| പള്ളിപ്പാട്ടു തോപ്പിൽ മാത്തൻ | ,, | ൦ | ൧൪ | ൦ |
| ബ- കാർത്തികപ്പള്ളി പള്ളിയോഗം | | ൧ | ൦ | ൦ |
| ടി പുത്തൻപുരയിൽ കൊച്ചുകുഞ്ഞു | ,, | ൧ | ൦ | ൦ |
| ടി വലിയപുത്തൻപുരയിൽ കൊച്ചുകുഞ്ഞു | ,, | ൦ | ൧൪ | ൦ |
| നിരണം ഇലഞ്ഞിക്കൽ ചാക്കോ | ,, | ൧ | ൧൩ | ൮ |
| ടി പുതുപ്പള്ളിൽ കൊച്ചു പോത്തൻ | ,, | ൦ | ൧൪ | ൪ |
| ടി ചക്കാലപ്പറമ്പിൽ കൊച്ചിട്ടി | ,, | ൧ | ൧൪ | ൦ |
| ടി നിരണം കറിച്ചേത്തു കുഞ്ഞു | ,, | ൧ | ൧൪ | ൦ |
| ടി പുളിമ്പെള്ളിൽ ഗീവറുഗീസ | ,, | ൧ | ൦ | ൦ |
| ടി കടമ്പക്കേരിൽ പൂവൻവേലിൽ നൈനാ | ,, | ൧ | ൦ | ൦ |
| ടി കാരയ്ക്കൽ പള്ളത്തു വറുഗീസു ചാക്കോ | ,, | ൧ | ൧൨ | ൮ |
| ടി പുള്ളിപ്പടവിൽ മാത്തു | ,, | ൧ | ൦ | ൦ |
| വീയപുരം ചാത്താംകേരി ചാക്കോ | ,, | ൨ | ൦ | ൦ |
| ടി വള്ളക്കാലിൽ ചാക്കോ | ,, | ൧ | ൧൪ | ൦ |
| ടി പട്ടേരിപ്പുരയ്ക്കൽ മാത്തു | ,, | ൧ | ൦ | ൦ |
| ടി തേവേരിൽ കോര | ,, | ൦ | ൨൧ | ൦ |
| മാന്നാർ പുത്തൻപുരക്കൽ പൊത്തൻ | ,, | ൧ | ൦ | ൦ |
| ടി തേവക്കുഴിയിൽ ചാക്കോ | ,, | ൧ | ൧൫ | ൦ |
| പള്ളം ഇടത്തുംപടിക്കൽ കൊച്ചിട്ടി | ,, | ൧ | ൧൪ | ൦ |
| ടി ബ- പള്ളിയോഗം | | ൧ | ൧൨ | ൮ |

# മലങ്കര
# ഇടവകപത്രിക

പുസ്തകം ൧ ൲൬൰൭ ഇടവം ലക്കം ൭


മംഗളം.

നല്ലോരാനന്ദമേകും സുകൃതഗണപയോരാശി സ്വർല്ലോകമെല്ലാം
പുല്ലിൻതുല്യംപിതാവിച്ചതിനെ യഥാത്യജിച്ചു മരിച്ചു നമുക്കായ്
സോല്ലാസംനാല്പതാകും ദിനമതിലുയരത്തേക്കുയന്നോരുക്രിസ്തുൻ
കല്യാണംതന്നിടേണം സതതവുമതിനായ് കൂപ്പിടാംതൽപ്പദാബ്ജം.

കെ. വി. വക്കി.

---

## ചില അഭിപ്രായഭേദങ്ങൾ.

മതസംബന്ധമായ ഉപദേശങ്ങളിൽ ഇപ്പോഴുള്ള അഭിപ്രായഭേദങ്ങൾക്കു കണക്കില്ലെന്നു പറയാം. പണ്ടേതന്നെ പല അഭിപ്രായഭേദങ്ങൾ ഉള്ളതുകൂടാതെ ഈയിടെ വന്ന കുറെ പ്രസംഗികളുടെ ഉപദേശങ്ങളിൽനിന്നു ജനിച്ചിരിക്കുന്ന ഭിന്നാഭിപ്രായങ്ങൾ എന്തുമാത്രമുണ്ടെന്നു "രക്ഷിക്കപ്പെട്ടവർ" എന്നു ഭാവിക്കുന്ന പലരോടു ചോദിച്ചാൽമതി. ഒരുത്തന്റെ അഭിപ്രായത്തിൽ രക്ഷക്കു വിശ്വാസംമാത്രം മതി, വിശ്വാസമുണ്ടെങ്കിൽ മറ്റുള്ളവ ഏതുപ്രകാരമായിരുന്നാലും രക്ഷക്കു തടസ്സമില്ല. വേറൊരുത്തനോടു ചോദിക്കുമ്പോൾ അനുതാപമാണു സർവ്വപ്രധാനം, അനുതപിച്ചാൽ മാത്രമെ രക്ഷയുള്ളു. മൂന്നാമതൊരുവനോടു ചോദിച്ചാൽ അനുതാപം കൊണ്ടു ഒരുപ്രയോജനവുമില്ല, കരച്ചിൽകൊണ്ടുമില്ല, പാപത്തെ വെറുത്തു ശുദ്ധമായി ജീവിക്കയാണ രക്ഷക്കു അത്യന്തം ആവശ്യപ്പെട്ടിരിക്കുന്നതു. നാലാമത്തവന്റെ വിചാരം ഇതൊന്നും സാരമില്ല, രക്ഷിക്കപ്പെട്ടു എന്നു ബോധം വന്നാൽ മാത്രം മതി. മറ്റുള്ളവയൊക്കെ സാരമില്ലാത്തതൊ കാൎയ്യമില്ലാത്തതൊ ആണ. അഞ്ചാമതൊരുവന്റെ ബോധം ഇതൊന്നുമല്ല പ്രവൃത്തിയാണ എല്ലാററിലും മുഖ്യമായിരിക്കുന്നതു, നല്ല പ്രവൃത്തികൾ ചെയ്തുജീവിക്കണം എന്നാൽ സകലവും കഴിഞ്ഞു എന്നാണ- ആറാമന്റെ മനോഗതം ഇതെല്ലാമുണ്ടായാലും കഥയില്ല, മാമോദീസായാണ രക്ഷക്കു ഏററവും സാരമായിരിക്കുന്നതു. ഏഴാമതൊരുവനോടു ചോദിച്ചാൽ ശുദ്ധമാന കുൎബ്ബാനയാണ മഹാകാൎയ്യം. എട്ടാമനൊ ഇ

ങ്ങനെഒന്നും പറവാനില്ല, കൂദാശപ്രവൃത്തികൾ എല്ലാം ആചരിച്ചാൽ രക്ഷയ്ക്കു ധാരാളം മതിയാവും എന്നു പറയും. ഒമ്പതാമത്തെ അഭിപ്രായം കൈവെപ്പിനല്ലാതെ മറെറാന്നുമില്ല- പത്താമന്നൊ കൎമ്മാചാരങ്ങൾ മാത്രം മതിയാകുമെന്നു പറയും. ഇങ്ങനെ നൂറുപേരോടു ചോദിച്ചാൽ നൂററമ്പതുകൂട്ടം സൎവ്വപ്രധാനമായി പറയും. ഇവയ്ക്കു ഒക്കയ്ക്കും വേദസാക്ഷിയും കാണിക്കും. ഇങ്ങനെയുള്ള ഭിന്നാഭിപ്രായക്കാരോടു ഞങ്ങൾ അല്പം ഗുണദോഷിക്കാം.

ശ്ലീ: പൌലൂസിന്റെ ചില ലേഖനങ്ങൾ വായിക്കുമ്പോൾ ന്യായപ്രമാണങ്ങൾ സാരമില്ല വിശ്വാസംമാത്രം രക്ഷയ്ക്കു മതിയാകുമെന്നു തോന്നാവുന്ന അഭിപ്രായംകാണാം. ശ്ലീ: യാക്കോബിന്റെ ലേഖനം വായിക്കുമ്പോൾ വിശ്വാസം ഒരുസാരവുമില്ല പ്രവൃത്തിയാണ നീതീകരണത്തിനു അത്യന്തം അപേക്ഷിതമായിരിക്കുന്നതെന്നു നാം വായിക്കുന്നു. മറെറാരുഭാഗം വായിക്കുമ്പോൾ ജ്ഞാനസ്നാനപ്പെടുന്നവൻ രക്ഷിക്കപ്പെടും അല്ലാത്തവൻ ശിക്ഷിക്കപ്പെടുമെന്നു കാണുന്നതിനാൽ ജ്ഞാനസ്നാനം മാത്രം മതിയെന്നുതോന്നാം. വേറൊരുവാക്യം നോക്കുമ്പോൾ കൎമ്മാചാരത്തെ പ്രധാനമായി തോന്നിക്കും. ഇങ്ങനെ എല്ലാററിനും തക്കതായ സാക്ഷികൾ ഇല്ലാതെയില്ല. ഇതുകൊണ്ടു നാം പഠിക്കേണ്ടതു എന്തെന്നുവച്ചാൽ: ഒരു വാക്യത്തിൽ ഒന്നിനെ പ്രധാനമാക്കിയിട്ടുണ്ടെന്നുവച്ചു അതുമാത്രം രക്ഷയ്ക്കു മതിയാകുമെന്നു വിചാരിക്കരുതു. ദൃഷ്ടാന്തം- ഒരുമനുഷ്യനു ആലപ്പുഴയ്ക്കു പോകുവാൻ ആവശ്യമെന്നിരിക്കട്ടെ. വള്ളവും മററുസാമാനങ്ങളും സ്വാധീനമുണ്ടു. ഊന്നുകാരൻ മാത്രമില്ലെന്നിരിക്കുമ്പോൾ ആലപ്പുഴയ്ക്കു പോകുവാൻ ഒന്നുരണ്ടു നല്ലഊന്നുകാർ അത്യാവശ്യപ്പെട്ട കാൎയ്യമാണെന്നുപറയും. വള്ളംനല്ലതില്ലാതിരുന്നാൽ ആലപ്പുഴ യാത്രയ്ക്കു അത്യന്തം പ്രധാനമായിരിക്കുന്നതു വള്ളമാണെന്നു വിധിക്കും. കഴുക്കോൽ ഇല്ലാതിരുന്നാൽ ഈ സാധനമാണ യാത്രയ്ക്കു മുഖ്യമായിട്ടുള്ളതെന്നു പറയും. പായ കുറവുണ്ടായിരുന്നാൽ പായില്ലാതെ ആലപ്പുഴയ്ക്കു എങ്ങനെപോകും. കായൽ യാത്രയ്ക്കു സൎവ്വപ്രധാനമായിരിക്കുന്നതു പായല്ലയോ എന്നിങ്ങനെ പറയും. ഇതുകൊണ്ടു ഇവയിൽ ഏതെങ്കിലും ഒന്നോരണ്ടോ കൂട്ടം യാത്രയ്ക്കു മതിയാകുമെന്നു പറയാമൊ?. വള്ളം ഇല്ലാതെ ഊന്നുകാരൻ ഉണ്ടായിരുന്നാൽ എങ്ങിനെപോകും. ഊന്നുകാരൻ ഇല്ലാതെ വള്ളം ഉണ്ടായിരുന്നാൽ എന്തുചെയ്യാം. വള്ളവും ഊന്നുകാരനും ഇരിക്കെ കഴുക്കോലൊ നൈമ്പൊ ഇല്ലാതെ എന്തുചെയ്യാം. അപ്പഴപ്പൊഴത്തെ സന്ദൎഭംപോലെ ഓരോന്നിനെ പ്രധാനമാക്കി പറഞ്ഞിരിക്കാമെങ്കിലും ആലപ്പുഴയാത്രയ്ക്കു വള്ളവും ഊന്നുകാരനും, കഴുക്കോലും, തണ്ടും, പായും മററുപലതും അത്യാവശ്യമാണ- ഒന്നും ഒഴിക്കാവുന്നതായിരിക്കയില്ല. നമ്മുടെ സഭാവിഷയത്തിലും ഇതുപോലെ വിചാരിക്കണം. യഹൂദ ന്യായപ്രമാണത്തെമാത്രം ആശ്രയിച്ചിരുന്നവൎക്കു എഴുതിയപ്പോൾ വിശ്വാസത്തെ അപ്പൊസ്തോലൻ പ്രധാനമാക്കിപറഞ്ഞു. വിശ്വാസം ഉണ്ടെന്നു പറഞ്ഞു നല്ലപ്രവൃത്തികൾ ചെയ്യാതിരുന്നവൎക്കു എഴു

തിയപ്പോൾ പ്രവൃത്തിയെ മുഖ്യപ്പെടുത്തി. ക്രിസ്ത്യാനികളല്ലാത്തവരെ സംബന്ധിച്ചു ഉപദേശിക്കുമ്പോൾ ജ്ഞാനസ്നാനത്തെ ശ്രേഷ്ഠതപ്പെടുത്തി. സഭാനടപടികളെ പറയുമ്പോൾ ശുദ്ധകുർബ്ബാന, ഉപവാസ, കർമ്മാചാരം മുതലായവയെ ശ്ലാഘിച്ചു. ഇങ്ങനെ ഓരോ സന്ദർഭവശാൽ ഓരോന്നിനെ ഉയർത്തി പറഞ്ഞിട്ടുണ്ടെന്നു വച്ചു നാം ഒന്നിനെയൊ രണ്ടിനെയൊമാത്രം പ്രധാനമാക്കുകയും മററവയെ ലഘുപ്പെടുത്തുകയും ചെയ്യരുതു.

ആലപ്പുഴ യാത്രക്കാരനു വഞ്ചിയും ആളും പായും തണ്ടും ചുക്കാനും കഴുക്കോലും എല്ലാം ആവശ്യങ്ങൾ ആയിരിക്കുന്നതുപോലെ സ്വർഗ്ഗീയതുറമുഖത്തേക്കു യാത്ര ചെയ്യുന്നവരായ നമുക്കു വഴിതെററാതെ നേരെ തുറമുഖത്തു ചെന്നെത്തേണ്ടുന്നതിനു വിശ്വാസവും പ്രവൃത്തിയും, ജ്ഞാനസ്നാനവും, പട്ടവും, നോമ്പും, നമസ്കാരവും, അനുതാപവും, കണ്ണുനീരും, കുർബ്ബാനയും, കർമ്മാചാരങ്ങളും, പാപബോധവും, മറുജനനവും, പരിശുദ്ധന്മാരുടെ സംസർഗ്ഗവും, മരിച്ചവർക്കുവേണ്ടിയുള്ള അപേക്ഷയും, കൂദാശകളും, പള്ളിക്രമങ്ങളും, പള്ളിയും, പട്ടക്കാരും, വേദപുസ്തകവും, ക്രിസ്തീയപാരമ്പര്യവും, കാനോനായും നടപടിയും, കുമ്പസാരവും, പാപമോചനവും മുതലായവ എല്ലാം ഒഴിച്ചുകൂടാത്ത ആവശ്യങ്ങൾ ആകുന്നു. രക്ഷിക്കപ്പെട്ട മറെറാന്നും ഇനി ആവശ്യമില്ലന്നൊ വിശ്വസിച്ചു ഇനി നോമ്പു നോക്കീട്ടു കാര്യമില്ലന്നൊ പാപത്തെ ഉപേക്ഷിച്ചു ഇനി അനുതപിച്ചിട്ടു കാര്യമില്ലന്നൊ ആത്മാവിനെ പ്രാപിച്ചു ഇനി പട്ടക്കാരെകൊണ്ടു ആവശ്യമില്ലന്നൊ ശുദ്ധീകരിക്കപ്പെട്ടു ഇനി കുർബ്ബാന കൈക്കൊണ്ടിട്ടു സാദ്ധ്യമില്ലന്നൊ, എന്നുവേണ്ടാ പള്ളിക്കടുത്ത വിശ്വാസാചാര കർമ്മാദികളിൽ ഏതെങ്കിലും ഉപയോഗമില്ലന്നൊ വിചാരിക്കുന്നവൻ, ഊന്നുകാരൻഇല്ലാതെ ആലപ്പുഴയ്ക്കു പോകുവാൻ വള്ളത്തിൽ പ്രവേശിക്കുന്നവനെപ്പോലെയാകുന്നു. അവൻ ഏതുകടവിൽ വഞ്ചിയിൽ പ്രവേശിച്ചുവൊ ആ കടവിൽതന്നെ കിടക്കുകയൊ അല്ലെങ്കിൽ ഒഴുക്കിന്റെ ഏനം പോലെ വല്ലടത്തുംചെന്നു ചേരുകയൊ ചെയ്യുന്നതല്ലാതെ നിശ്ചയിച്ച സ്ഥലത്തു എത്താത്തതുപൊലെ മതവിഷയത്തിലും ഈവിധം അഭിപ്രായക്കാർ അവരുടെ ഉദ്ദേശസ്ഥലമായ സ്വർഗ്ഗീയ തുറമുഖത്തുചെന്നു ചേരാതെ പിശാചിന്റെ പരീക്ഷാ ഒഴുക്കിനു അനുരൂപമായി അവന്റെ വഞ്ചി സഞ്ചരിച്ചു നിരാശകടലിൽചെന്നു നശിച്ചുപോകുമെന്നു എല്ലാവരും ആലോചിക്കണം.

ഈ വിധം ആലോചിക്കുമ്പോൾ പുതിയ പ്രസംഗികളായ ഡേവീഡ മുതൽപേർ അവരുടെ കേൾവിക്കാരെ അന്നതാരികളും മാലുമിയും ഇല്ലാത്ത വഞ്ചിയിൽ കയററി ഒഴുകുവാൻ വഴികാണിക്കുന്നവരാണെന്നു ബോധപ്പെടും.



## പുതിയ പ്രസംഗികൾ.

ഡേവീഡു മുതലായ കുളമ്പു പ്രസംഗികളുടെ ഉപദേശങ്ങളെക്കുറിച്ചു മദ്രാസിലെ പ്രസിദ്ധപ്പെട്ട ഒരു മിഷ്യൻ വൎത്തമാനപത്രികയാകുന്ന ക്രിസ്ത്യൻ പെയിറ്ററിയോററിൽ ഒട്ടും തൃപ്തികരമല്ലാത്ത അഭിപ്രായം പ്രസ്താവിച്ചിരിക്കുന്നു. യുന്തുസ ഔസെപ്പിന്റെ (അഞ്ചരക്കാരുടെ) ഇളക്കത്തിനു തുല്യമായും ദോഷഫലം പ്രബലീകരിച്ചിരിക്കുന്നതുമായ ഒരു പ്രസംഗവേലയെന്നാണ ഈ പത്രക്കാർ ഡേവീഡു മുതൽപേരുടെ പ്രസംഗത്തെക്കുറിച്ചു വിധിച്ചിരിക്കുന്നതു. ഡെവീഡ ഇപ്പോൾ എങ്കിലും രാജ്യംവിട്ടുപോയതു ഒരുഭാഗ്യമാണെന്നും, അയാൾ ഇനിയും വരാമെന്നു പറഞ്ഞിട്ടുള്ള വാഗ്ദത്തം നിറവേററുന്ന പക്ഷം ൰ം അപകടത്തിൽ ഇനിയും അകപ്പെടാതിരിപ്പാൻ സുറിയാനിക്കാർ കരുതിയിരിക്കണമെന്നും കൂടി പെയിററിയോററ ഗുണദോഷിക്കയും "സുറിയാനിക്കാരുടെ ഇടയിൽ ഈവിധം അപകടമായ ഉപദേശങ്ങളെ കൊണ്ടുവരുന്നവനു കഷ്ടം" എന്നുപറഞ്ഞു വ്യസനിക്കയും ചെയ്യുന്നു.

മലയാളത്തുള്ള ചൎച്ചമിഷ്യൻ സമുദായത്തിന്റെ നാവാകുന്ന മലയാളമിത്രവും ഡേവീഡു മുതൽപേരുടെ ഉപദേശത്തെ കുററം വിധിച്ചിരിക്കുന്നു.

ഇതുന്നാളും നവീകരണക്കാൎക്കു വിശ്വാസമുള്ള ആലോചനക്കാരൻ ഇംഗ്ലീഷ സഭയായിരുന്നു. ഡേവീഡുമുതൽപെരുടെ പേക്കൂത്തുകൾ ഇംഗ്ലീഷ സഭക്കും അത്ര പിടിച്ചിട്ടില്ലന്നു കാണുന്നസ്ഥിതിക്കു നവീകരണക്കാർ പഴയ സ്നേഹിതന്മാരെ ഉപെക്ഷിക്കുവാൻ ധൈൎയ്യപ്പെട്ടുമൊ അറിഞ്ഞുകൂടാ.

"രക്ഷാ" പ്രസംഗികളുടെ യോഗ്യത അറിവാൻ ഒരു പുതിയ സംഗതികൂടെ ഉണ്ടായിരിക്കുന്നു. ഡേവീഡു മുതൽപേരുടെ അഭിപ്രായങ്ങളെ സ്ഥിരീകരിക്കുവാൻ ബൊമ്പായിൽ നടത്തിവരുന്ന ഇണ്ട്യാവാച്ചമാൻ എന്ന ഇംഗ്ലീഷ പത്രത്തിൽ ശ്രുദ്ധ: കുൎബ്ബാനയെക്കുറിച്ചു താഴെ എഴുതിയിരിക്കുന്ന ദൈവദൂഷണം പ്രസിദ്ധപ്പെട്ടുത്തിയിരിക്കുന്നു. ൰ം എപ്രിൽമാസത്തെ പത്രികയിൽ കാണുന്നതു എന്തന്നാൽ:- "എന്റെ ഓൎമ്മയ്ക്കായി ഇതിനെ ഭക്ഷിപ്പിൻ എന്നു യേശു പറഞ്ഞപ്പോൾ, നമ്മുടെ ശരീരത്തിന്റെ പോഷണത്തിനായി നാം ഭക്ഷിക്കുമ്പൊൾ ആത്മാവിന്റെ ഭക്ഷണമാകുന്ന കൎത്താവിനെയും തന്റെ രക്തംചിന്തലിനെയും നാം ഓൎക്കണമെന്നെ കല്പിച്ചിട്ടൊള്ളു. നമ്മുടെ നേററിഭക്ഷണത്തിൽ ചെയ്യാത്തതൊ ചെയ്യക്കൂടാത്തതൊആയ ഒന്നും അപ്പംമുറിക്കുന്നതിൽ ചെയ്കയൊ പറയുകയൊ ചെയ്യുന്നില്ല. നേററിഭക്ഷണത്തിനല്ലാതെ വേറെ അപ്പം മുറിക്കൽ പുതിയനിയമത്തിൽ പറഞ്ഞിട്ടില്ല. കൎത്താവിന്റെ അത്താഴം ഒരുകൎമ്മമല്ല, നാം സാധാരണയായി ഭക്ഷിക്കയും കുടിക്കയും ചെയ്യുന്നതു മേലിൽ ഒരു പുതിയ ആത്മാവിൽ വേണമെന്നു മാത്രമെ ക്രിസ്തു പ്രമാണിച്ചിട്ടൊള്ളു. അപ്പംമുറിക്കലിനെക്കുറിച്ചു പുതിയനിയമത്തിലുള്ള സൂചനകൾ എല്ലാം ഒരുകൂദാശയൊ കൎമ്മമൊ ആയിട്ടല്ല, നേററിഭക്ഷണമെന്നെ കാണിക്കുന്നൊള്ളു.........

ക്രിസ്ത്യാനിമതം സഭകളിൽ ആചരിക്കപ്പെടുന്ന ക്രമത്തെ നിഷ്പക്ഷമായി ആലൊചിച്ചാൽ കോടാകോടി ജനങ്ങൾ ഈ കൎമ്മാനുഷ്ഠാനത്തിൽ വിരുദ്ധപ്പെട്ടിരിക്കുന്നു എന്നു അനുമാനിക്കാതിരിപ്പാൻ പാടില്ല. അനേകായിരം സ്ത്രീപുരുഷന്മാർ സംസൎഗ്ഗം പ്രാപിക്കുന്നു എന്നുള്ള വിചാരത്തുമ്മേൽ സ്വൎഗ്ഗആശയെ അടിസ്ഥാനപ്പെടുത്തിയിരിക്കുന്നു എന്നുകാണുന്നതു വളരെ വ്യസനകരമായ സംഗതിയാകുന്നു. സഭകളിൽ ആചരിക്കപ്പെടുന്നപ്രകാരം ഈ കൎമ്മാനുഷ്ഠാനം മനൊസാക്ഷിയെ കൊല്ലുകയും ആത്മാവിനെ സ്തംഭിപ്പിക്കയും ചെയ്യുന്ന ഒരു വിഷമായി തീൎന്നിരിക്കുന്നു...............കൎത്താവിന്റെ അത്താഴം ക്രിസ്ത്യാനിക്കു ഒരു വിരുദ്ധപ്പാറയായി തീൎന്നിരിക്കുന്നു എന്നുപറയേണ്ടതു ഒരു ക്രിസ്ത്യാനിയുടെ മുറയാകുന്നു”

ശുദ്ധ: കുൎബ്ബാനയെക്കുറിച്ചു ഡേവീഡ മുതൽപേർ ഉൾപ്പെട്ട സംഘത്തിന്റെ അഭിപ്രായം മേൽപറഞ്ഞപ്രകാരമാകുന്നു. നേററിഭക്ഷണം അനുഗ്രഹത്തൊടുകൂടി ഭക്ഷിക്കണമെന്നു മാത്രമല്ലാതെ കുൎബ്ബാനയെ ഒരു കൂദാശയായിട്ടൊ കൎമ്മമായിട്ടൊ സ്ഥാപിച്ചിട്ടില്ലന്നാണ ഇവരുടെ അഭിപ്രായത്തിന്റെ ചുരുക്കം.

നേററിഭക്ഷണം പലപ്പൊഴും അനുഗ്രഹത്തൊടുകൂടി കൎത്താവു ഭക്ഷിച്ചതായി നാം വായിക്കുന്നുണ്ടു. അവിടെ എങ്ങും ഇതു എന്റെ ശരീരം, രക്തം, എന്റെ വരവുവരെ ഓൎമ്മയ്ക്കായി ചെയ്വിൻ എന്നു കല്പിച്ചിട്ടില്ല. ഒരു നേററിഭക്ഷണം മാത്രമെങ്കിൽ അയൊഗ്യതയായി ഭക്ഷിക്കുന്നവൎക്കു ശുദ്ധ: പൌലൊസ ശിക്ഷാവിധിയെ കല്പിച്ചതെന്തിനു (൧കോറ- ൧൧- ൨൭) ഒരുമനുഷ്യൻ തന്നെത്തന്നെ പരിശോധിച്ചേച്ചു ഇതിനെ ഭക്ഷിക്കയും കുടിക്കയും ചെയ്യട്ടെ. (൧൧. ൨൮) എന്നുഎഴുതിയിരിക്കുന്നതിൽ പരിശോധിപ്പാൻ പറഞ്ഞതു എന്തിനായിരിക്കും. ആമാശയത്തിൽ അജീൎണ്ണമുണ്ടൊ എന്നു പരിശൊധിപ്പാൻ അല്ലല്ലൊ.

എന്തിനു ഏറെ പറയുന്നു. ഇവരെ ദൈവത്തിന്റെ ദൂതു എന്നു വിശ്വസിക്കുന്ന “രക്ഷിക്കപ്പെട്ട” സുറിയാനിക്കാർ ഇതൊന്നുകൊണ്ടും ഇളകുകയില്ല. ഇവരെ അന്തിക്രിസ്തുവിന്റെ മുൻഗാമികൾ എന്നു ഉറപ്പായി വിചാരിപ്പാൻ ഇതില്പരം ലക്ഷ്യം വേണമൊ. കൊട്ടുന്ന താളത്തിനൊക്കെ തുള്ളുവാൻ സുറിയാനിക്കാരിൽ അല്ലാതെ ആരും ഉണ്ടാകയില്ല.

## ഒരു സന്ദൎശനം

(എഴുതിവന്നതു)

താരക നാലഞ്ചുമാസങ്ങളായി രോഗാക്രാന്തയായി കിടപ്പാണെന്നറിഞ്ഞിട്ടു അവളുടെ പ്രിയമിത്രമണിയായ പത്രിക, താരക വാടകയ്ക്കു വാങ്ങി താമസിക്കുന്ന വീട്ടിലെക്കു പോകയും അവിടെ എത്തിയപ്പൊൾ താരകയുടെ വളൎത്തമ്മയായ “മിത്രം” ആ വീടിന്റെ വരാന്തയിൽ ഇരുന്നുകൊണ്ടു എന്തൊ ശ്രദ്ധാപൂൎവ്വം എഴുതിക്കൊണ്ടിരിക്കെ പത്രിക പ്രവേശിക്കുകയും കണ്ടുഉടനെ ആചാരൊപചാരങ്ങൾ ചെ

യു ഇരുവരും യഥായൊഗ്യം ഇരുന്ന താഴെവരുന്നപ്രകാരം സരസസംഭാഷണം ചെയ്യുകയും ചെയ്തു.

മിത്രം— എന്താ പണ്ടില്ലാതെ ൩ം ഭാഗത്തെക്കു വന്നത- പത്രിക— നമ്മുടെ താരകകുഞ്ഞിന എന്തൊ അസ്വാസ്ഥ്യം എന്ന ഇന്നലെ ആരൊ ഞങ്ങളുടെ ആപ്പീസിൽവച്ചു പറഞ്ഞതായി കേട്ടു. ആ ജനശ്രുതി യാഥാൎത്ഥ്യമൊ എന്നറിവാനായിട്ടു മാത്രമാണ ഇന്നഇങ്ങൊട്ടു ഇറങ്ങിയതു. മിത്രം—കേൾവി വാസ്തവം തന്നെ- അവൾ രോഗവശാൽ കിടപ്പായിട്ടു ഇപ്പൊൾ അഞ്ചാറു മാസങ്ങളിൽപരമായി, എങ്കിലും അവളെ തിരക്കി ഇങ്ങൊട്ടുവരുന്നതിനായി ഇത്രയും കാലദൈൎഘ്യം നേരിട്ടത അവളുടെ താല്ക്കാലികമായ അധഃപതനം നിമിത്തമായിരിക്കാം. നിങ്ങൾതമ്മിലുള്ള പൂൎവ്വസ്നേഹത്തെ ഇത്രക്ഷണം മറന്നതു വളരെ നന്ദികേടായിപൊയി എന്നുപറഞ്ഞാൽ കഴിഞ്ഞുവല്ലൊ. എങ്ങനെയെല്ലാമായാലും ഇനിക്കു അവളിലുള്ള പുത്രിനിൎവ്വിശെഷമായ സ്നേഹത്തിന ഒരികലും വിഘ്നം വരുന്നതല്ലല്ലൊ. പത്രിക— ഹെ- അങ്ങനെ ഒന്നും അല്ല, ഉന്നതന്മാരെ സ്നേഹിക്കുകയും നീചന്മാരെ ദ്വെഷിക്കുകയും ചെയ്യുന്ന സ്വഭാവം ഇനിക്കില്ലാഎന്ന പരിചയംകൊണ്ട അങ്ങ് ധരിച്ചിട്ടില്ലെ- എന്റെ സഖി ആയ ഇവളെ കാണാഞ്ഞതുമുതൽ ഇനിക്കുണ്ടായ വ്യസനം ഇന്നപ്രകാരമെന്ന പറഞ്ഞറിയിപ്പാൻ അസാദ്ധ്യം. ഞാൻ തിരക്കിയാറെ ഇവളുടെ ഭൎത്താവ കുന്നംകുളങ്ങരമുതലായ സ്ഥലങ്ങളിലെക്കു സൎക്കിട്ടുപോയതിനാലാണ വെളിക്കിറങ്ങാത്തതെന്നുകേട്ടു. മിത്രം— അയാൾ ദേശാടനത്തിനു പോയതു മകരമാസത്തിലാണ- ഇതെവരെയും കാണ്മാനെയില്ല. കുംഭമാസാവസാനത്തൊടുകൂടി തിരിച്ചുവരുമെന്നു പറഞ്ഞാണ പോയതു. അതിൽപിന്നെ ഇതെവരെയും താരകക്കു ഒരു എഴുത്തുപൊലും അയച്ചിട്ടില്ല. പ്രതിമാസം ഓരൊ പഴയ ഗ്രന്ഥങ്ങളെ വാരികെട്ടിയും അപ്പന്റെ മൂഢതയെയും സഹൊദരന്മാരിൽ ചിലരുടെ പുനൎവ്വിവാഹത്തെയും സൂചിപ്പിച്ചും മറ്റും എഴുതിഅയക്കാറുണ്ടായിരുന്നു. താരകപാലകന്മാരായ ലെഖകന്മാർ മുമ്പു അയച്ചിട്ടുള്ള ലെഖനങ്ങൾ ഭൎത്താവു വരായ്കനിമിത്തം ഇതെവരെ പൊട്ടിക്കപൊലും ചെയ്തിട്ടില്ല. പത്രിക—അദ്ദേഹം ഗമനാനന്തരം തന്റെ പ്രിയക്കു ഒരു എഴുത്തുപൊലും അയക്കാഞ്ഞതൊൎത്തിട്ടു ഇവളൊട എന്തൊ വൈരസ്യം ജനിച്ചിരിക്കുന്നതുപൊലെ തോന്നുന്നു. മിത്രം—അതിനും കാരണമില്ലാതില്ല- ഇവൾ വാടകക്കു വീടുവാങ്ങിയാണ കിടക്കുന്നതെന്നും ഞങ്ങളുടെ സഹായമില്ലായിരുന്നു എങ്കിൽ ഇവൾ മുമ്പെതന്നെ അകാലമരണം പ്രാപിക്കുമായിരുന്നു എന്നും അയാൾക്കും തന്മിത്രങ്ങൾക്കും ഒരു കാൎയ്യത്തിനും സ്ഥിരതയില്ലാ എന്നും ഒന്നിനും ശക്തിയില്ലാത്തവനായ ഞൊണ്ടിയുടെ സ്വാധീനത്തിലുള്ള വസ്തുവകകളെ ബലാല്ക്കാരേണ അപഹരിക്കുവാൻമാത്രം ശക്തന്മാരാണെന്നും മറ്റും നീ ഒരിക്കൽ പ്രസ്താവിച്ചതായി ഇവൾ അറിഞ്ഞു. അതുവാസ്തവമെന്ന ഈ ശുദ്ധമതി വിചാരിച്ചു, അയാൾ ഇവിടെ ഒരുദിവസം വന്നപ്പൊൾ ഇനിക്കു കൂലിക്കുവാങ്ങിയ വീട്ടിൽ താമസിപ്പാൻ മനസ്സല്ലെന്നും ഇനിക്കു സ്ത്രീധനം ത

ന്നു കെട്ടിച്ചതുകൊണ്ടു ഇനി കണ്ടവരുടെ അധീനത്തിൽ കിടപ്പാൻ മനസ്സില്ലന്നും മറ്റും ഒരു പരിഭവവിധത്തിൽ താരകപെണ്ണു പറകയുണ്ടായി, പിറെറ ദിവസമാണ സക്കിട്ടുപോയ്യ. പത്രിക—ഇതൊന്നും മുമ്പിൽക്കൂട്ടി ആലൊചികാതെ കീഴെ കിഴങ്ങും മേലെ പടപ്പുമില്ലാത്തവനും അല്പന സൌന്ദൎയ്യംപൊരാ എന്നു പറയുന്നവനുമായ ആൾക്കു ഈ സുശീലയെ ഭാൎയ്യയായികൊടുത്ത നിങ്ങളെ വേണം കുററം പറവാൻ. മിത്രം—ആലൊചനയില്ലാതെപൊയ്യ ഞങ്ങളുടെ വീഴ്ച തന്നെ- അയാളുടെ നടപ്പും ചൊടിപ്പും അരകെട്ടും പകിട്ടും മീശയും കേശവും ഒക്കെ കണ്ടു ഞങ്ങൾ മയങ്ങിപ്പൊയ്യാണ. അകം ശുദ്ധമെ പൊള്ളയാണെന്നുള്ള കഥയാരറിഞ്ഞു. പത്രിക—ഇവൾക്കീജ്വരം വരുവാനുള്ള കാരണം എന്താ? വല്ലപുത്തമഴയൊ മറെറാ നനകയുണ്ടായൊ- മിത്രം—മഴ നനഞ്ഞിട്ടും മറ്റുമല്ല. ഭൎത്തൃവിയൊഗത്താലും പ്രിയമിത്രങ്ങളുടെ ഓരൊ ആതനക്രിത്രിമങ്ങളാലും ഭാവിയായ ബലക്ഷയത്താലും നിങ്ങളുടെ നിരന്തരമായ പരിഹാസത്താലും ഉള്ള ഭയഹേതുവായിട്ടുണ്ടായ താപജ്വരമാണിതു. എന്നാൽ പരിഹാസത്തെ തടുത്ത തക്കതായ സമാധാനം പറഞ്ഞു ധരിപ്പിപ്പാൻ തക്ക സാമൎത്ഥ്യമില്ലാത്തവനും, പകരം മറെറാരുവനെ ശമ്പളം കൊടുത്താക്കുവാൻ കൈക്കൽ കെസ്സായില്ലാത്തവനുമാണൊരു ഭൎത്താവുള്ളതു. (മുറിക്കുള്ളിൽ കിടക്കുന്ന താരക) അമ്മെ! അമ്മെ! മിത്രം—എന്താ എന്താ എന്റെമകളെ, താരക—കുറെ കഞ്ഞിവെള്ളം ചൂടുപിടിപ്പിച്ചുതരണെ. അപ്പൊഴെക്കു മിത്രവും പത്രികയുംക്കൂടി മുറികകത്തുകയറി അവൾ കിടക്കുന്ന കട്ടിലിന്റെ അരികത്തു ചെന്നു. (മിത്രം പത്രികയെ ചൂണ്ടികൊണ്ടു.) ഈ നില്ക്കുന്നതാരാണന്നു കുഞ്ഞറിഞ്ഞൊ? (താരക സൂക്ഷിച്ചുനോക്കുന്നു.) പത്രിക ഞാനല്ലെ- പത്രിക, മനസ്സിലായില്ലെ, താരക—ദീൎഘശ്വാസംഇട്ടുംകൊണ്ടു, ഓ- മനസ്സിലായി- പത്രിക—ഇത്ര കഠിനമാംനന്നിനിക്കിപ്പഴെ മനസ്സിലായൊള്ളു. ആട്ടെ- ചികിത്സ ആരുടെതാണ. മിത്രം—സമസ്താലൊചന അപ്പൊത്തിക്കരിയുടെതാണ്. താരക—(ഞരങ്ങികൊണ്ടു) എന്തു ചികിത്സ ഒന്നുകൊണ്ടും ഇനികൊരു സുഖവുമില്ല. ദൈവത്തെ മറന്നുപ്രവൃത്തിച്ചാൽ ഇതല്ലെ, ഇതിലധികവുമുണ്ടാകും- അഭ്യുദയകാലങ്ങളിൽ അഗതികളെ പരിഹസിക്കുന്നതു അയൊഗ്യമാകുന്നു എന്ന ഒരുപാഠം ഞാൻഇപ്പൊൾ പഠിച്ചു- ആകാശത്തൊളവും ഉയൎന്നകപ്പൎന്നഹൊമ്മെ നീ പാതാളത്തൊളം താഴ്ത്തപ്പെടും എന്ന കൎത്താവിന്റെ തിരുവചനത്തെ മറന്നു അതിയായി അഹങ്കരിച്ചു- "നിനക്കു ഓലകെട്ടിയ വീടുമാത്രമെയൊള്ളു എന്നും അതിമനോഹരമായനാലുകെട്ടും ഓടിട്ടവീടുകളുമെല്ലാം എന്റെതാണന്നും പറഞ്ഞതുകൂടാതെ ഞാൻ നാലുകെട്ടിൽ താമസിക്കുന്ന ഒരു ദിവസം നീ എന്റെ കടവിൽക്കൂടെപൊകയും അന്നു നിന്നെ ഞാൻ കല്ലെറിയിപ്പിക്കയും പട്ടിയെവിട്ടു ഭയപ്പെടുത്തുകയും ചാലു നികത്തിപ്പിക്കുകയും മററും ചെയ്യതായ ആനിന്ദ്യഅകൃത്യത്തെ ഈഅരിഷ്ടതയേറിയ കട്ടിലിൽവച്ചു ഓരൊന്നൊരൊന്നായി എന്റെ മനസ്സാക്ഷി ഓൎപ്പിച്ചു എന്നെ വേദനപ്പെടുത്തുന്നുണ്ടു. ഒന്നുകൊണ്ടും ഇനിക്കു

മനഃസമാധാനമില്ല. മൂന്നുനിലയുള്ളവീട്ടിൽ സുഖേന നിവസിച്ചിരുന്നഞാൻ ചോകച്ചുയുള്ളതായ ഈ നികൃഷ്ടവീട്ടു കൂലിക്കു വാങ്ങി താമസിപ്പാൻ സംഗതിയായതോൎത്തിട്ടു ദൈവം സൎവ്വശക്തനാണെന്നറിയുന്നു. ഉന്നതന്നധോഗതി നിശ്ചയംധരിക്കനീ എന്ന പുരാതനവചസ്സും സഫലീകൃതമായി. എന്റെ ആത്മാവു എന്നിൽനിന്നു പിരിഞ്ഞുഎങ്കിൽ ഇനിക്കീശരീരവേദനകൾ സഹിക്കേണ്ടിയില്ലായിരുന്നു. ഇന്നുസുഖം വരും നാളെ സുഖംവരും എന്നു അപ്പൊത്തിക്കരിയും പറയുന്നു. ഈ ദുഃഖസമുദ്രത്തിൽനിന്നും മരണകടലിൽനിന്നും വിമുക്തയായി നിങ്ങളെ ഒക്കെ വന്നുകാണുന്നതിനു ഇനിക്കു സംഗതിവരുമൊ എന്നു സംശയം. എന്റെ അന്ത്യകാലത്തിൽ ഠരംദുസ്സഹമായ വ്യസനത്തെഅനുഭവിപ്പാൻ തക്കവണ്ണം ഒരുവരനേയും തിരഞ്ഞെടുത്തു എന്നുംപറഞ്ഞു വിലാപിപ്പാൻതുടങ്ങി. മിത്രം—നീ എന്തിനു കരയുന്നു കുഞ്ഞെ, വിധിവിഹിതമേവനും ലംഘ്യമല്ലേതുമെ എന്നുണ്ടല്ലൊ. അതുകൊണ്ടു നീഎന്തിനു വ്യസനിക്കുന്നു. സമാധാനമായിരിക്ക. അവൻ പോയെങ്കിൽപോകട്ടെ നിന്നെ സംരക്ഷിക്കുന്നതിനു ദൈവകൃപയാൽ ഞാൻഇപ്പോൾ ശക്തയാണ. താരക—പട്ടിണികിടക്കുന്നതിനൊ തരക്കേടില്ലല്ലൊ. ജനസമുദായത്തിന്റെയും സഹോദരികളുടെയും സഖികളുടെയും പരിഹാസമല്ലെ സഹിച്ചുകൂടാത്തതു. പത്രിക—നീഇങ്ങനെ ഓരോസംഗതികളെക്കുറിച്ചു വ്യസനിച്ചാൽ രൊഗം അധികരിക്കുന്നതാണ. ഇതൊക്കെ നിന്റെഭൎത്താവുതന്നെ വരുത്തിക്കൂട്ടിയ ദോഷങ്ങളാണ. നീമനോനേരുള്ളവളാകയാൽ ദൈവംനിന്നെ ഒരിക്കലും ഉപേക്ഷിക്കയില്ല എന്നും മറ്റും സാന്ത്വനവചനങ്ങളാൽ അവളെ ആശ്വസിപ്പിച്ചു. മിത്രം—ഈ കല്യാണം പറഞ്ഞപ്പോൾതന്നെ ഇനിക്കു മനസ്സില്ലായിരുന്നു. പിന്നെ ആ തോമ്മാച്ചന്റെയും ഭാരവാഹിയുടെയും നിലവിളികൊണ്ടും അപേക്ഷകൊണ്ടും ഒരുവിധം സമ്മതിച്ചു എന്നേയുള്ളു. അങ്ങനെമനസ്സുവന്നതു നിന്റെ ശിരോലിഖിതമാണ, അതുകൊണ്ടു അവരെ കുറ്റം പറവാനില്ല. പത്രിക—കഴിഞ്ഞകാൎയ്യങ്ങളെക്കുറിച്ചു പറഞ്ഞിട്ടിനിസാദ്ധ്യമില്ല. അതിനാൽ ഇനി വരുംകാലത്തെക്കുറിച്ചു മാത്രം ആലോചിക്കാം. മിത്രം—എന്നാൽ എന്തുചെയ്യപ്പെടണമെന്നു നിങ്ങൾതന്നെ പറയണം. പത്രിക—ഒന്നാമതായി നല്ലവൈദ്യന്മാരിൽ വല്ലവരെക്കൊണ്ടും ചികിത്സ ചെയ്യിക്കണം. മിത്രം—അതിനു നമുക്കേതു വൈദ്യനാണ വേണ്ടത?. പത്രിക—ഡോക്തർ അസോസേഷ്യൻ ആയാൽ കൊള്ളാമെന്നാണെന്റെ അഭിപ്രായം. അദ്ദേഹത്തിനാലെ ഇതിനുപൂൎണ്ണശാന്തി വരത്തൊള്ളു എന്നാണെന്റെ വിശ്വാസം. അതിനാൽ ഇപ്പോൾതന്നെ അവിടെക്കു പൊയ്ക്കളയാം. മിത്രം—അപ്പോത്തിക്കരിയുടെ ചികിത്സയുടെ ഫലമെന്താണന്നറിയട്ടെ. അദ്ദെഹത്തിന്റെ ശ്രമങ്ങൾ സഫലീകരിച്ചില്ലങ്കിൽ അപ്പൊൾഅങ്ങൊട്ടു പോകാം. അതല്ലെകുഞ്ഞെ നല്ലതു. താരക—അമ്മയുടെ ഇഷ്ടംപോലെതന്നെ ആവട്ടെ. പത്രിക—കുഞ്ഞെ ദൈവം സകല വേദനകളിൽനിന്നും നിനക്കാശ്വാസത്തെ തന്ന, നിന്നെ രോഗത്തിൽനിന്നു രക്ഷിക്കുമെന്നു ഞാൻ പൂൎണ്ണമായി വി

ഷെസിക്കുന്നു. നേരം അതിക്രമിച്ചിരിക്കുന്നതിനാൽ ഞാനിപ്പോൾ അ ങ്ങൊട്ടിറങ്ങട്ടെ. മിത്രം — എന്നാൽ എന്റെ സഹോദരി എന്നു ഇ ങ്ങോട്ടിറങ്ങും. പത്രിക — നിങ്ങളെ ഒക്കയും എപ്പോഴും കണ്ടുകൊണ്ടിരി ക്കുന്നതിനു ഇനിക്കു അതിവാഞ്ഛയുണ്ടു. എങ്കിലും എന്റെ ജോലികളാ ണ അതിനു പ്രതിബന്ധമായി തീൎന്നിരിക്കുന്നതു. ഏതായാലും ഞാൻ അധിക കാലതാമസംകൂടാതെ നിങ്ങളെഎല്ലാവരെയും വന്നുകണ്ടുകൊ ള്ളാമെന്നും പറഞ്ഞു കരഗ്രഹണാശ്ലേഷാഭ്യുപചാരാനന്തരം പിരികയും ചെയ്തു. ശേഷം പിന്നാലെ. കെ.



വേദപുസ്തകവും ക്രിസ്തീയ പാരമ്പൎയ്യവും. (തുടൎച്ച)

ൻ- ആഴ്ച ആചാരം.

സുശീലികളെ. ശനിയാഴ്ചയെ ആചരിക്കണമെന്നു വേദാക്ഷരം വ്യക്തമായി കല്പിച്ചിരുന്നും ശനിയാഴ്ചയെ ആചാരത്തിൽനിന്നു വിട ണമെന്നും ഇനി ഞായറാഴ്ചയെ ആചരിക്കണമെന്നും സുവിശേഷത്തി ൽ കല്പിക്കാതെ ഞായറാഴ്ചയെ നിങ്ങൾ ആചരിച്ചു വരുന്നതു വേദാ ക്ഷരത്തേയും സുവിശേഷത്തെയും നിഷേധിച്ചുംകൊണ്ടൊ അല്ലാ പൂ ൎവപിതാക്കളെ പിന്തുടൎന്നുകൊണ്ടൊ തീൎച്ച പറക.

൭. വിവാഹം-

യോഗ്യസ്ത്രീകളേ- നിങ്ങൾ ഇപ്പോൾ നടത്തിവരുന്നതുപോലെ വിവാഹം പള്ളിയിൽ വെച്ചുതന്നെ വേണ്ടതാണന്നും ഭാൎയ്യഭൎത്താക്കന്മാ ർ തമ്മിൽ നടന്നുവരുന്നതുപൊലെ ഒരു ഉടമ്പടിവാചകം ഗുരുക്കന്മാ ർ ചൊല്ലികൊടുക്കണമെന്നും ഭാൎയ്യഭൎത്താക്കന്മാർ പാണിഗ്രഹണംചെ യ്തുകൊണ്ടു ആ ഉടമ്പടിവാചകത്തെ ഏററുപറയണമെന്നും അപ്പൊൾ നടത്തുന്ന കൎമ്മാനുഷ്ഠാനങ്ങളും ചൊല്ലുകളും മററും സുവിശേഷത്തിൽ കണ്ടു നടത്തുന്നവൊ അല്ലാ പൂൎവപിതൃധൎമ്മത്തെ ആശ്രയിച്ചുംകൊ ണ്ടൊ പറകാ.

൮- ഗുരുസ്ഥാനം

സ്ഥാനികളായുള്ളോരെ, മെത്രാസ്ഥാനം തുടങ്ങിയൊ ബിഷോപ്പു സ്ഥാനംതുടങ്ങിയൊ ഇതിന്റെകീഴിലുള്ള സ്ഥാനികളാകട്ടെ, ഇങ്ങിനെ ഓരൊ സ്ഥാനത്തെകൊണ്ടുവേണം സഭനടത്തെണ്ടതെന്നൊ സ്ഥാനംഏ ൽക്കുമ്പൊൾ ഇപ്പൊൾ സ്വീകരിച്ചുവരുന്നതരത്തിൽ ഉള്ള ഉടുപ്പുക ളൊടുകൂടി വേണമെന്നൊ, അപ്പൊൾ നടത്തിവരുന്നതരത്തിൽ പ്രാ ൎത്ഥനകൾവേണമെന്നൊ, ഠരം തരത്തിലുള്ള വടി, മുടി മുതലായ സ്ഥാ നസാമാനങ്ങൾ വേണമെന്നൊ ഒരുടമ്പടിപ്പത്രം രേഖപ്പെടുത്തിയിരിക്കണ മെന്നൊ ഒരുമെത്രാസഥാനത്തെ കൊടുക്കുന്നതിനു രണ്ടുമെത്രാസഥാനി കൾ വേണമെന്നൊ സഥാനം ഏററആളിനെ ഇന്നവിധം എടുത്തുകൊ ണ്ടു നടക്കണമെന്നൊ മെത്രാസഥാനി വിവാഹംചെയ്യാതെ ഇരിക്കണ മെന്നൊ ബിഷോപ്പുസഥാനി വിവാഹം ചെയ്യണമെന്നൊ മെത്രാസ്ഥാ

നത്തിന്റെ കീഴ്സ്ഥാനികൾക്കു വിവാഹം ചെയ്യാമെന്നൊ ഒരുമെത്രാസ്ഥാനത്തിനൊ ബിഷോപ്പുസ്ഥാനത്തിനൊ മാത്രമെ കത്തനാരു സ്ഥാനം കൊടുക്കാവൂ എന്നൊ കത്തനാർ സ്ഥാനിക്ക വേണുന്നതെത്തിക്കുന്നകൎമ്മം ചെയ്യാമെന്നൊ മറ്റും നിങ്ങൾ ഇപ്പോൾ നടക്കുന്നതും നടത്തുന്നതുമായ അധികാരങ്ങൾക്കെല്ലാം സുവിശെഷരെഖകളെക്കൊണ്ടൊ അല്ലാ പൂൎവ്വപിതൃസ്ഥാനത്തെ പിന്തുടരുകയൊ സത്യം പറക.

## ൯. പ്രസംഗം.

പ്രസംഗനിപുണന്മാരായുള്ളോരെ, മലയാളം തമിഴ ഈ സുവിശെഷങ്ങളിൽ മാൎക്ക ൧൬-൧൫-ൽ കാണുന്നതു സകലസൃഷ്ടിക്കും സുവിശെഷം പ്രസംഗിക്കണമെന്നാണ. സകല സൃഷ്ടിക്കും എന്നു വരുമ്പൊൾ ആറുനാൾകൊണ്ടുള്ള സൃഷ്ടികൾ എന്നു വരുന്നു. അപ്പോൾ മനുഷ്യൎക്കും മൃഗങ്ങൾക്കും പക്ഷികൾക്കും ഇഴജന്തുക്കൾക്കും നീന്തുപ്രാണികൾക്കും ഉരസ്സുകൊണ്ടു ഗമിക്കുന്ന ശാപജന്തുക്കൾക്കും മത്സ്യങ്ങൾക്കും വൃക്ഷാദികൾക്കും ആകാശത്തിനും ഭൂമിക്കും പ്രസംഗിക്കേണ്ടിവരുന്നു. അങ്ങിനെ ചെയ്യാതെ മനുഷ്യൎക്കുമാത്രമെ പ്രസംഗിക്കുന്നതായി ഞാൻ കാണുന്നൊള്ളു. സകലസൃഷ്ടിക്കും എന്നു സുവിശെഷത്തിൽ സ്പഷ്ടമായി കല്പിച്ചിരുന്നിട്ടും അതിനെവിട്ടു മനുഷ്യൎക്കുമാത്രം നടത്തിവരുന്നതു പൂൎവ്വപിതാക്കളുടെ പ്രസംഗനടപടിയെ ആശ്രയിച്ചുംകൊണ്ടൊ അല്ലാ സുവിശെഷത്തെ നിഷേധിച്ചുംകൊണ്ടൊ ആലോചിച്ചു പറക.

## ൧൦. ഉപദേശം.

ഉപദേശ വിഖ്യാതികളെ. മത്താ ൨൮-൧൯-൨൦- സകലജാതികൾക്കും ഉപദേശിക്കണമെന്നാണല്ലൊ. ജാതികൾ പുറജാതികൾ എന്നിരിക്കുമ്പോൾ അവൎക്കുമാത്രം ഉപദേശിക്കാതെ യൂദൎക്കും ക്രിസ്ത്യാനികൾക്കും മുഹമ്മദിയൎക്കുംകൂടി ഉപദേശിക്കുന്നതു പൂൎവ്വപിതാക്കളുടെ ഉപദേശക്രമം അനുസരിച്ചുകൊണ്ടൊ അല്ലാ സുവിശെഷത്തെ ആശ്രയിക്കാതെ ആശ്രയിച്ചുംകൊണ്ടൊ ആലോചിച്ചു പറക.

മഹത്തുക്കളെ മെൽകാണിച്ച പത്തു ചോദ്യങ്ങളുടെ ഇടയ്ക്കെല്ലാം കുറച്ചു ഗുണദോഷങ്ങൾകൂടി കാണിച്ചിരിക്കുന്നതിന്റെ അവകാശം താഴെ കാണിക്കുന്നു.

ഒരുമനുഷ്യനു നരകസംബന്ധമായ ദോഷം നേരിടുമെന്നു തീൎച്ചയായാൽ മാത്രമെ തന്റെ പൂൎവ്വാചാരത്തെ തള്ളി മോക്ഷത്തിലേക്കു വേറൊരു നിയമത്തെ നിൎമ്മിക്കുകയൊ പിന്തുടരുകയൊ ചെയ്യാൻ ആൎക്കും പാടുള്ളു. ഇതു ഒരു മനുഷ്യസൃഷ്ടിക്കുള്ള പ്രത്യേകാവകാശമാണ.

സഹോദരങ്ങൾ തമ്മിൽ ഭൂമിസംബന്ധമായ വസ്തുക്കളെപ്പറ്റി മത്സരത്തിനു ഇടയായിപ്പോയി എങ്കിലും ആത്മാന്തരത്തെയും വച്ചുകൊണ്ടു പൂൎവ്വപിതാക്കളുടെ രക്ഷാംശങ്ങളായ നിത്യജീവനടപടികളെയൊ നിയമങ്ങളേയൊ ആക്ഷേപിക്കയൊ തള്ളുകയൊ ലംഘിക്കയൊ ചെയ്യുന്നശീലം ആൎക്കുള്ളതാണ, മഹത്തുക്കളെ ഇങ്ങിനെ ആയാൽ ഹിന്തുക്കളുടെ പൂൎവ്വാചാരത്തെ തള്ളണമെന്നും ക്രിസ്തുവിൽ വിശ്വസിക്കണ

മെന്നും ഗുണദോഷിക്കുന്നതെങ്ങിനെ. മഹത്തുക്കളെ, നിങ്ങളുടെ പൂൎവ്വധൎമ്മത്തെ നിങ്ങൾ തള്ളിയിട്ടുകൊണ്ടോ ഹിന്ദുക്കളുടെ പൂൎവ്വധൎമ്മത്തെ തള്ളണമെന്നു പറയുന്നതു. അപ്പോൾ ഒരുസിദ്ധാന്തം എന്നുവരികയില്ലയൊ. ഒരുപൂൎവ്വധൎമ്മത്തെതള്ളി ഒരുപുതുധൎമ്മം കൈക്കൊള്ളണമെന്നൊ ഒരുപൂൎവ്വാചാരത്തെ സ്വീകരിച്ചുകൊണ്ടുവേണം മറെറാരു പൂൎവ്വാചാരത്തെ തള്ളേണ്ടതു. അല്ലെങ്കിൽ പിതാക്കൾ നശിച്ചുപോയിഎന്നു വരികയില്ലയൊ. മതങ്ങൾ പൂൎവ്വമായിട്ടുള്ളതാണ. ക്രിസ്തുമതത്തിന്റെ ഉത്ഭവം ഏദൻതോട്ടത്തിലാണ. അതുമുതൽ രക്ഷാമതം പിതാക്കളുടെ ഉപദേശത്തിലായിരുന്നു, വേദാക്ഷരത്തിലല്ല. ന്യായപ്രമാണങ്ങളിലും ദീൎഘദൎശനങ്ങളിലും സൂക്ഷ്മമായി എഴുതാതെ പിതാക്കളുടെ ഉപദെശത്തിലായിരുന്നു. മ്ശിഹാതമ്പുരാനും രെഖയിൽ ആകാതെ ശ്ലീഹന്മാൎക്കു ഉപദേശമായി കൊടുത്തിരുന്നു. റൂഹാതമ്പുരാൻ ഇതുകളെ വ്യാഖ്യാനിച്ചു ശ്ലീഹന്മാൎക്കു തിൎച്ചയായ ഉപദേശമായി കൊടുത്തു. പിതാക്കൾ സുവിശേഷം രേഖ ആക്കിയാറെയും രക്ഷാംശങ്ങളെ സൂക്ഷ്മമായി എഴുതാതെ സഭാപിതാക്കളിൽ ഉപദേശവും നടപടിയുമായി കാണിച്ചു സ്ഥിരപ്പെടുത്തികൊടുത്തു. ഇനി ലോകാവസാനത്തോളവും ഇങ്ങിനെയിരിപ്പാനെ ന്യായമുള്ളു. രക്ഷക്കുള്ളക്രിസ്തുമതം ആദാം മുതൽ അവസാനത്തോളവും ഒരുകുഡുംബപാരമ്പൎയ്യമായിട്ടാണ ഒരുസമചിത്തത്തിനു കാണാവുന്നതു.

മഹത്തുക്കളെ വികടം ഇല്ലാതെ നോക്കുക. അപ്പന്റെ സമ്പാദ്യങ്ങളെ പൊതുരഞ്ജനയിൽ വെച്ചു അനുഭവിക്കാൻ മക്കൾക്കു സുശീലമില്ലാതെ വരുന്നിടത്തോളവും ഒരുസമയം ഭാഗം ചെയ്തിരുന്നാലും മക്കളുടെ കാലക്ഷേപത്തിലേക്കു അപ്പൻ വെച്ചുണ്ടാക്കി ഫലമാക്കിയിരുന്ന വൃക്ഷങ്ങളുംമററും ഭാഗാവകാശികൾ തമ്മിലുണ്ടാകുന്ന പിണക്കം നിമിത്തം ഒരുവന്റെ വസ്തുക്കൾ തിരിച്ചറിയണമെന്നുകരുതി അതിനായിട്ടുമാത്രം അപ്പന്റെനിലംപുരയിടങ്ങളേയൊ കെട്ടിടങ്ങളേയൊ ഭേദപ്പെടുത്തുകയൊ നശിപ്പിക്കയൊ ചെയ്യുന്നമക്കൾ വല്ലടത്തുംഉണ്ടോ?. അപ്പന്റെ ചെല്ലിനെയെത്തന്നെ ഭാഗത്തിൽവെച്ചു അനുഭവിച്ചാലുള്ള ദോഷം എന്താണ?. കാടൻകുഞ്ഞിനെ ആനചവിട്ടികൊന്നതിനുപകരം കോഴിയുടെ വംശച്ഛേദം വരുത്തണമെന്നു കാടന്റെസംഘം തീൎച്ച ചെയ്തു എന്നു പറയുന്ന പഴമൊഴിപോലെയൊ മഹത്തുക്കളെ, ൧൮൦൦-ൽ ചിലവാനം കൊല്ലമായപ്പോൾ തിരുവിതാംകൂറിലുള്ള സുറിയാനി സമുദായം തമ്മിൽ പിണങ്ങിയതിനു പകരം ക്രിസ്താബ്ദത്തിന്റെ ആരംഭം മുതൽക്കു സുവിശേഷത്തിന്നായിട്ടും മ്ശിഹാതമ്പുരാനു വേണ്ടിയും സഭകൾക്കുവേണ്ടിയും തലയില്ലാതെ ഉരുണ്ടും തൊലിയില്ലാതെ കിടന്നും അസ്ഥിയില്ലാതെ തകൎന്നും ശരീരമില്ലാതെകഷണിച്ചും കാലുമേലായി തറച്ചുകിടന്നും പൊക്കത്തിൽനിന്നു ഉരുണ്ടുരുണ്ടുവീണു മരിച്ചും അനേകകഷ്ടതകൾ സഹിച്ചു രക്തസാക്ഷിക്കാരായ പൂൎവ്വപിതാക്കൾ റൂഹാതമ്പുരാൻമൂലം ലോകരക്ഷക്കായി സ്ഥിരപ്പെടുത്തിട്ടുള്ള നിയമങ്ങളേയൊ നടപടികളേയൊ നിഷേധിക്കയൊ നിഷേധിപ്പാ

ൻ ഉത്സാഹിപ്പിക്കയൊ ചെയ്യുന്നതു ശാപമൊ അനുഗ്രഹമൊ മഹത്തുകളെ ആലോചിക്കുക. നിങ്ങൾ പൂൎവ്വപിതാക്കളെ നിഷേധിക്കുന്നവരെന്നൊ അല്ലാ അവരുടെ പിന്തുടൎച്ചയിലും നിയമങ്ങളിലുംനിന്നു മാറിനിൽക്കുന്നു എന്നത്രെ.

ഈവിധമുള്ള ഗുണദോഷം പറവാൻ ഹിന്ദുകൾക്കും അവകാശം ഉണ്ടു. ഇല്ലന്നു വിചാരിക്കരുതെ. ഹിന്ദുകൾ മിശിഹാതമ്പുരാന്റെ അവതാരത്തിന്നായി കാത്തിരുന്നവരും അവതാരകാലത്തിൽ വളരെ പ്രയാസത്തോടെ രണ്ടുകൊല്ലത്തോളം വനസഞ്ചാരികളായി വന്നു തൃപ്പാദത്തിൽ കാഴ്ചകൾവെച്ചു അനുഗ്രഹം കിട്ടീട്ടുള്ളവരും ഈ ദിവ്യകാഴ്ചയെ പലൎക്കും ഉപദേശിച്ചിട്ടുള്ളവരും ക്രിസ്തുമതപ്രകാരം ഞങ്ങളും നോഹായുടെ സന്തതികളും നോഹായുടെ കുഡുംബവിശ്വാസം ഞങ്ങൾക്കും ഉണ്ടായിരുന്നതിനാൽ ആണ തന്നെകണ്ടു അനുഗ്രഹം കിട്ടാൻ ഇടയായ്യു. നിന്നിൽ സകലജാതികളും അനുഗ്രഹിക്കപ്പെടും എന്നു വേദാക്ഷരം ഉണ്ടല്ലൊ. അല്ലാതെ ഞങ്ങൾ എവിടെനിന്നൊ ഒഴുകിവന്നവരെന്നൊ ഗുണദോഷം പറവാൻ അവകാശമില്ലാത്തവരെന്നൊ ആരും വിചാരിക്കരുതെ. റൂഹാതമ്പുരാന്റെ പ്രവേശത്തിനു ശ്ലീഹന്മാരും കൊൎന്നല്ല്യോസും തമ്മിൽ വ്യത്യാസമില്ലന്നു പത്രോസശ്ലീഹാ നടപടി പുസ്തകത്തിൽ കല്പിച്ചിട്ടുണ്ടല്ലൊ. പിന്നെയും ശുദ്ധമാക്കിയതിനെ അശുദ്ധമെന്നു പറയരുതു എന്നുംകൂടി ഞങ്ങളെക്കുറിച്ചു കല്പിച്ചിരിക്കുന്നു. (നടപ്പു ൧൦- വ്യ- ൧൫)

അവനെ വിലക്കെണ്ടാ നമ്മോടുഎതൃക്കാത്തവൻ നമുക്കുള്ളവൻ എന്നും ഉണ്ടല്ലൊ. ഇപ്രകാരമുള്ള വിശ്വാസം.

നിത്യജീവനുവേണ്ടി മാത്രമെ ശ്ലീഹന്മാരെ പിൻതുടരണമെന്നുള്ളു. ഇങ്ങനെയുള്ള സംഗതികളെ പറയുന്നതിനു ഇപ്പോഴും ഇനിക്കധികാരം ഉണ്ടു. ഹിന്ദുസഹോദരങ്ങൾക്കു ഭവിച്ചിരിക്കുന്ന ചെറിയദോഷത്തെക്കണ്ടു ഹിന്ദുമതപ്രകാരവും അവൎക്കു ഗുണദോഷിക്കുന്നു എങ്കിൽ ക്രിസ്ത്യാനികൾക്കു ഭവിച്ചിരിക്കുന്ന വല്യദോഷത്തെ ഒരുഹിന്ദുകണ്ടാൽ ഉടനെ ഗുണദോഷിക്കേണ്ടതല്ലയൊ?. അല്ലെങ്കിൽ സമനീതിഎവിടെ, സഹോദരസ്നേഹം എവിടെ. ഒരുഹിന്ദുവിനോടു ക്രിസ്തുമതത്തെകൊണ്ടു ഉപദേശിക്കുമ്പോൾ ആയതു കൈക്കൊള്ളത്തക്കതൊ ആ ഉപദേശിതന്നെ ക്രിസ്തുമത രക്ഷാംശങ്ങളിൽനിന്നും തെറ്റിപ്പറയുന്നുവൊ എന്നുനോക്കേണ്ടതു ഇവനുള്ള ഒരവകാശമാണ. പാമ്പുവിഷംഏററ ഒരു ക്രിസ്ത്യാനിയെ വിഷകാരിആയ ഒരു ഹിന്ദുകണ്ടാൽ അന്യമതസ്ഥനാണന്നു തള്ളുമെങ്കിൽ അവനെത്ര ദുഷ്ടൻ. ക്രിസ്തുമതത്തിൽ വിശ്വസിക്കാതെ നശിച്ചുപോകുന്നതും വിശ്വസിച്ചു തെററി ഉടമ്പടിലംഘനക്കാരായി നശിച്ചുപോകുന്നതും തമ്മിലുള്ള ഗുരുലഘുത്വത്തെ ഒരുമനുഷ്യൻ അറിഞ്ഞിരിക്കേണ്ടതു അത്യാവശ്യം.

ഹിന്ദുവിനെ അവിശ്വാസി എന്നു പറയുന്നതു തെററും ആയവൻ ക്രിസ്തുമതം വിശ്വസിക്കാത്തവനെന്നും കൂടി വരുന്നു. അവിശ്വാസി എന്നു പൂൎവ്വപിതാക്കൾ വിധിച്ചിരിക്കുന്നതു അറിയോസു നെസ്തോറു

വിലാൻകുട്ടി ശേഖരക്കാരെ ആണ. അവിശ്വാസി എന്നുള്ള രേഖയ്യും ഇവരുടെമെൽ ബലപ്പെട്ടിരിക്കുന്നു. അവിശ്വാസി എന്നൊരു ക്രിസ്ത്യാനി പറയണമെങ്കിൽ അവിശ്വസിച്ചതിനു മുമ്പെ വിശ്വസിച്ചിരുന്ന ഒരുവനെ ആയിരിക്കണം. ഒരു ക്രിസ്തുവിശ്വാസി അവിശ്വാസി ആയിപ്പോയാൽ പിന്നെ അവനായിട്ടു ഒരുബലിയും ശേഷിച്ചിട്ടില്ലാ എന്നല്ലാതെ പിന്നെ രക്ഷപെട്ടുകൊള്ളാം എന്നൊരു മാൎഗ്ഗവും കാണുന്നില്ല. ഉണ്ടെങ്കിൽ എവിടെ? അധികം ആൎക്കുകൊടുത്തുവൊ അവരൊടുഅധികം ചോദിക്കപ്പെടുമെന്നു കല്പിച്ചിരിക്കുന്നു,

യോഗ്യശ്രീകളേ, യാക്കോബായസമുദായത്തിന്റെ പൂൎവ്വാചാരമാണ മുഖ്യമെന്നുള്ള അറിവില്ലാകുന്നു ഞാൻ ഇപ്പോൾ നിന്നുകൊണ്ടു ചലിക്കുന്നതു. അല്ലാ സുവിശേഷംപൊലെ തന്നെ വേണ്ടതാണെന്നു നിങ്ങൾ വിശ്വസിക്കുന്നപക്ഷം മേൽകാണിച്ച പത്തുചോദ്യങ്ങൾക്കും സമാധാനം പറക.

എന്നു കാൎത്തികപ്പള്ളിൽ കോട്ടയ്ക്കകത്തു ശ്രായിതണ്ടാൻകേശവൻ.



## ഊൎശ്ലേം യാത്രക്കാർ.

ഏ. ബ. ബ. ബ. മാർഗ്രീഗോറിയോസ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു പരിവാരങ്ങൾ സമേതം ഈ പുണ്യയാത്ര കഴിച്ചു ശരീരസുഖത്തോടെ തിരിച്ചു വന്നിരിക്കുന്ന സന്തോഷവൎത്തമാനം ഇതിനാൽ എല്ലാവരേയും അറിയിച്ചുകൊള്ളുന്നു.

യാത്രാവിവരങ്ങൾ ഒരുപ്രത്യേക പുസ്തകമായി ഉടനെ പ്രസിദ്ധപ്പെടുത്തുവാൻ വച്ചിട്ടുള്ളതുകൊണ്ടു ഇവിടെ ഒരു ചുരുങ്ങിയ വിവരണംമാത്രമെ പറയുന്നൊള്ളു. ഇവർ പോയ കുംഭമാസം ൨൭ാംനു- പട്ടാമ്പിയിൽ തീവണ്ടികയറി ബൊമ്പായിൽഎത്തിയശേഷം പാസ്പോൎട്ടു കിട്ടുന്നതിനും മറ്റുമായി കുറച്ചുതാമസം വന്നതിനാൽ മീനം ൭-ാംനു-മാത്രമെ കപ്പൽയാത്രക്കു ഇടയായൊള്ളു. കപ്പൽയാത്ര ഈസഞ്ചാരികൾക്കു പുതുകമായിരുന്നിട്ടും ദൈവകൃപയാൽ ആൎക്കും ഒരുസുഖക്കേടും ഉണ്ടായില്ല. അറബിക്കടൽ ചെങ്കടൽ എന്നീ സമുദ്രങ്ങൾ വഴിയായി ൨൦ാംനു- പോൎട്ടസായിഡിൽ എത്തി കരക്കിറങ്ങി ഇഗ്ഗപ്പായക്കാരുടെപള്ളിയിൽതാമസിച്ചു. ൨൩ാം നു- ഫഷനിപ്പു പെരുനാളിൽ ഈ പള്ളിയിൽ നമ്മുടെ തിരുമേനി കുബ്ബാനചൊല്ലുകയും ഇഗ്ഗപ്പായക്കാരിൽ പത്തുമുപ്പതുപേർ കുബ്ബാന കൈക്കൊള്ളുകയും ചെയ്തു. ഇവിടെവച്ചു അവിടത്തെ പട്ടക്കാരൻ കുബ്ബാന ചൊല്ലികൊടുത്തുകണ്ടതും തിരുമനസ്സുകൊണ്ടുകൊടുത്തതും ഒന്നായിട്ടായിരുന്നു. ഇഗ്ഗപ്പായക്കാർ എന്നവച്ചാൽ ആലക്സന്ത്രിയാ പാത്രിയക്കീസിന്റെ അധികാരത്തുംകീഴുള്ളവരും വിശ്വാസവിപരീതം ഇല്ലാത്തവരും ആകുന്നു.

പോൎട്ടസെയിഡിൽനിന്നു മറുകപ്പലിൽ പ്രവെശിച്ചു യോപ്പാതുറമുഖത്തു ൨൭ാംനു- ഓശാന ഞായറാഴ്ച, ഇറങ്ങി അന്നു ൫ മണിക്കു ഓർശ്ലേമിൽ എത്തിയപ്പോൾ തീവണ്ടിആപ്പീസിൽ അനേകം സുറിയാനിക്കാർ പട്ടക്കാർ ശെമ്മാശന്മാർ റെമ്പാന്മാർ മുതലായവരൊടും വാഹനങ്ങളൊടും കൂടി എതിരേല്പിനു ഹാജരുണ്ടായിരുന്നു. ഒരുമിച്ചു ശുദ്ധ മക്കോസിന്റെ ഭവനമായ ദയറായിൽ എത്തിയപ്പോൾ സ്ഥലത്തെ മാർഗ്രീഗോറിയോസ ശീവറുഗീസ ബാവാ വന്നു എതിരേറ്റു നമ്മുടെ തിരുമെനിയെയും ഉണ്ടായിരുന്ന പട്ടക്കാരെയും കസവുകാപ്പുകൾ ധരിപ്പിച്ചു ഒരുമിച്ചു പള്ളിയിൽ പ്രവെശിച്ചു പ്രാൎത്ഥന കഴിക്കയും സല്ക്കാരങ്ങൾ കൈക്കൊള്ളുകയും ചെയ്തു. അടുത്തദിവസം മുതൽ പുതുഞായറാഴ്ചവരെയുള്ള സകല ശുശ്രൂഷകളും നടത്തിച്ചതു നമ്മുടെ തിരുമെനിയെക്കൊണ്ടായിരുന്നു.

ഇവർദൎശിച്ച പ്രധാനസ്ഥലങ്ങൾ മക്കോസിന്റെഭവനമാകുന്ന നമ്മുടെദയറാ, വിശുദ്ധ കബറിടം ഇരിക്കുന്ന ക്യംന്താപള്ളി അതിൽ സുറിയാനിക്കാർ ഉൾപ്പെടെയുള്ള പലജാതികളുടെ പള്ളികൾ, മാർ യാക്കൊബശ്ലീഹായുടെ സിംഹാസനം, കന്യാസ്ത്രീയമ്മയെ മാമോദിസാ മുക്കിയ കല്ല, കന്യാസ്ത്രീയുടെ ശുദ്ധ കബറിടം, സാൎഗ്ഗാ

രോഹണസ്ഥലം, ഗാഗുൽത്താ, കുരിശുനാട്ടിയതും പാറപിളൎന്നതുമായസ്ഥലം, യൌസെപ്പിന്റെയും നീക്കോദിമോസിന്റെയും കബറിടങ്ങൾ, ദാവീദിന്റെ ശവകല്ലറ എസ്തപ്പാനൊസിനെ കല്ലെറിഞ്ഞസ്ഥലം, ഗത്തസെമെനെ എന്ന തോട്ടം, രക്തനിലം, പീലാത്തൊസിന്റെ അരമന, വിസ്താരസ്ഥലം, കൎത്താവിനെ പിടിച്ചുകെട്ടിയ തൂണു, ശ്ലോമ്മൊന്റെ ദേവാലയം ഇരുന്നടത്തു ഇപ്പോൾ സ്ഥാപിച്ചിരിക്കുന്ന മഹമ്മദുപള്ളി, ബെത്‌ലഹേമിൽ കൎത്താവിന്റെ ജനനസ്ഥലം, തന്നെകിടത്തിയപുൽക്കൂട്, ഇടയന്മാൎക്ക് ദൂതന്മാർ കാണപ്പെട്ടസ്ഥലം എന്നുവേണ്ടാ സുവിശേഷത്തിൽ പറഞ്ഞിട്ടുള്ളതായി യെറുശ്ലേമിലും ബേതലഹേമിലും നടന്നസംഭവങ്ങളെ കുറിക്കുന്നസ്ഥലങ്ങളെ മിക്കവാറും കാണുകയും ദൈവാരാധനകൾ നടത്തുകയും ചെയ്തു.

ശുദ്ധ കബറിടം ഇരിക്കുന്ന ക്യംന്താ എന്നകെട്ടിടം വളരെ ഭംഗിയും ഉറപ്പും വലിപ്പവും ഉള്ളതും മഹാരാജാക്കന്മാരുടേതിൽ കഴിയുംമട്ടു അലങ്കാരമായി പണിയപ്പെട്ടതും ആകുന്നു. ഈസ്ഥലം എല്ലാക്രിസ്ത്യാനികൾക്കും ആരാധനയ്ക്കു പൊതുപ്പെട്ടസ്ഥലമാകുന്നു. യൌനായക്കാരുടെയും നമ്മുടെയും ഇഗുപ്തായക്കാരുടെയും ലത്തീൻകാരുടെയും അൎമ്മനായക്കാരുടെയും ഓരോ പള്ളികൾ ഇതോടു ഒട്ടിച്ചു പണിയിക്കപ്പെട്ടിരിക്കുന്നതിലാണ അവരവർ വിശേഷദിവസങ്ങളിൽ കുൎബ്ബാന ചൊല്ലുന്നതു. ഇതുകൂടാതെ നമുക്കുള്ള ഒരു വലിയ ദയറായും പള്ളിയും അടങ്ങിയിരിക്കുന്നതാണ മൎക്കോസിന്റെ ഭവനം എന്നു വിളിക്കപ്പെടുന്നസ്ഥലം ഇതു ൧-ം ൨-ം ൩-ം നിലകൾ ഉള്ളതും ൪൦-ൽ കുറയാതെ മുറികൾ ഉള്ളതുമായ ഒരു വലിയകെട്ടിടം ആകുന്നു. വഴിപാടുകൾ കൂടാതെ ദയറാവക കെട്ടിടങ്ങളുടെ കൂലിയും തോട്ടങ്ങളുടെ പാട്ടവും കൂടി ആണ്ടിൽ ൨൫൦ പവന്റെ വരുമാനം ഉണ്ടു. കൎത്താവു ശുദ്ധ കുൎബ്ബാനയെ സ്ഥാപിച്ച സെഹിയോൻമാളികയും പെന്തിക്കുസ്തിയിൽ പരിശുദ്ധാത്മാവു ഇറങ്ങുകയും യാക്കോബെശ്ലീഹാ ആദ്യം കുൎബ്ബാനചൊല്ലുകയും പത്രൊസ കാരാഗ്രഹത്തിൽനിന്നു അതിശയത്താൽ വിടപ്പെട്ടശേഷം ആദ്യംവന്നുപ്രവേശിക്കയും ചെയ്തഭവനവും ആയിരുന്ന മൎക്കോസിന്റെമാതാവായ മറിയത്തിന്റെ സാക്ഷാൽഭവനമാണ മേല്പറഞ്ഞ നമ്മുടെ ദയറാ. ഈ കെട്ടിടത്തോട പിന്നീടു വലിപ്പപ്പെടുത്തുകയും അലങ്കരിക്കയും ചെയ്തിട്ടുണ്ടു. ൧൮൩൦-ാമാണ്ടിടയ്ക്ക മലയാളത്തുവന്നു ഓൎശ്ലെമിലെക്കു ധൎമ്മശേഖരംപിരിച്ചുകൊണ്ടുപോയ മാർ ഗ്രീഗോറിയോസ അബ്ദുൽന്നൂർ ബാവാ ഈ പണംകൊണ്ടു വിശേഷമായ പണികളും അലങ്കാരങ്ങളും ചെയ്തും മലയാളത്തും സുറിയായിലുമുള്ള സുറിയാനിക്കാരുടെ സഹായത്താൽ പണിയപ്പെട്ടു എന്നു കല്ലിന്മേൽ കൊത്തിവയ്ക്കയും ചെയ്തിട്ടുണ്ടു.

കൎത്താവു ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ എന്ന നമസ്കാരം പഠിപ്പിച്ചപ്പോൾ ഇരുന്നതായി പറയുന്ന ഒരുസ്ഥലത്തു ൪൦ ഭാഷകളിൽ ഈ പ്രാൎത്ഥന എഴുതിവച്ചിട്ടുണ്ടു. അതിൽ ഒന്നു ഇംഗ്ലീഷ അക്ഷരത്തിൽ മലയാള വാചകമായിട്ടാകുന്നു.

നമ്മുടെ നാട്ടുകാൎക്ക പുത്തൻതീയെക്കുറിച്ചു കേൾപ്പാൻ വളരെ മോഹമുണ്ടല്ലൊ. ദുഃഖവെള്ളിയാഴ്ചയും ദുഃഖശനിയാഴ്ചയും കബറുങ്കൽ വളരെ ശുശ്രൂഷകൾ നടത്താറുണ്ടു. അതു എല്ലാക്രിസ്ത്യാനികളും ചെയ്യും, അതിനു സമയം വച്ചിട്ടുണ്ടു, ദുഃഖവെള്ളിയാഴ്ച ആദ്യം ശുശ്രൂഷ നടത്തുന്നതു സുറിയാനിക്കാരാകുന്നു. ദുഃഖശനിയാഴ്ച യൌനായക്കാരുമാകുന്നു. പുത്തൻതീയ ഉണ്ടാകുന്നതു ദുഃഖശനിയാഴ്ചയാണ. ഈ അതിശയത്തെക്കുറിച്ചു കിഴക്കൻ ക്രിസ്ത്യാനികളിൽ ആൎക്കും അവിശ്വാസവും സംശയവും ഇല്ല. ഇതിനായി ലക്ഷത്തിൽകുറയാതെ പുണ്യയാത്രക്കാർ ആണ്ടുതോറും കൂടുക പതിവുണ്ടു. ഈ കൊല്ലവും ആളുകൾ ചുരുക്കമല്ലായിരുന്നു. ഈ സമയത്തു പ്രധാനശുശ്രൂഷ നടത്തുന്നതു യൌനായപാത്രിയൎക്കീസാകുന്നു.

പുത്തൻതീയെക്കുറിച്ചു നമ്മുടെ തിരുമേനിയുടെ ഡയറിപുസ്തകംതന്നെ താഴെ പകൎത്തുന്നു.

"തുൎക്കിപ്പട്ടാളം പ്രധാന ക്യംന്തായ്ക്കകത്തു ശുദ്ധ കബറിൻ മുറിക്കുചുററുമായി നിരന്നുനിന്നു. കെട്ടിടങ്ങളുടെ എല്ലാനിലകളിലുമുള്ള മുറികളും റാന്തലുകളും ക്യംന്തായിലെ എല്ലാപള്ളികളും പ്രധാനക്യംന്തായുടെ അകവും എല്ലാവകക്രിസ്ത്യാനികളെക്കൊണ്ടും നിറഞ്ഞിരുന്നു. യൌനായപാത്രിയൎക്കീസും മെത്രാന്മാരും റമ്പാന്മാരും പ്രദക്ഷിണത്തിനാരംഭിച്ചു. ഞങ്ങൾ ക്യംന്തായിലുള്ള നമ്മുടെപള്ളിയുടെ മേലത്തെ മുറിയിൽ കിഴക്കോട്ടുള്ള വാതുക്കൽ ഇതൊക്കയും കാണ്മാൻ തക്ക ഒരുസ്ഥലത്തു ഇരുന്നിരുന്നു. പ്രദക്ഷിണം മൂന്നുവട്ടം ചുററിയശേഷം പാത്രിയൎക്കീസു വിശുദ്ധ കബറിടം ഇരിക്കുന്ന മുറിയിൽ പ്രവേശിച്ചു. ഇതിന്റെശേഷം എല്ലാവരുടെയും കാത്തിരിപ്പു പുത്തൻ

തീയിക്കായിട്ടായിരുന്നു. ക്രിസ്ത്യാനികളിൽ ഓരോസംഘക്കാൎക്കു വാങ്ങിച്ചുകൊടുപ്പാനായി അമ്മനായക്കാരുടേയും ഈഗുപ്പായക്കാരുടെയും സുറിയാനിക്കാരുടെയും പ്രതിപുരുഷന്മാരായി ഓരോരുത്തർ കബറിൻമുറിയിൽ പ്രവേശിച്ചിട്ടുണ്ടായിരുന്നു. സുറിയാനിക്കാരുടെ പ്രതിപുരുഷൻ ൩൦-ാമാണ്ടിടയ്ക്കു മലയാളത്തുവന്നു തിരിച്ചുപോയ വൃദ്ധനായ അബ്ദുള്ളാ റമ്പാച്ചൻ ആയിരുന്നു. ഇവർ അകത്തു പ്രവേശിച്ചു കുറെനേരം കഴിഞ്ഞപ്പോൾ കത്തുന്ന ഒരുകെട്ടുപിന്തി (ചെറിയ മെഴുകുതിരികൾ) കബറിന്റെ വടക്കുവശത്തു യൌനായക്കാരുടെ കൂട്ടത്തിലേക്കു കബറിന്റെ ഉള്ളിൽനിന്നു ഒരുദ്വാരത്തിൽക്കൂടി കൊടുക്കപ്പെട്ടു. തുടരെ തുടരെ മറ്റുള്ളസംഘക്കാൎക്കും കൊടുക്കപ്പെട്ടു. ഇതിൽനിന്നെല്ലാവരും അവരവരുടെ കയ്യിൽപിടിച്ചിരുന്ന മെഴുകുതിരികൾ കത്തിച്ചു. ഇതു ശുദ്ധകബറിൽനിന്നു താനെ ഉണ്ടാകുന്നതാണെന്നു എല്ലാവരും ഭക്തിപൂൎവ്വം വിശ്വസിച്ചുവരുന്നു. മുമ്പൊരിക്കൽ സാധുക്കളെ കൃംന്തായ്ക്കകത്തു പ്രവേശിപ്പിക്കാതെ ധനവാന്മാരെമാത്രം പ്രവേശിപ്പിച്ചതിനാൽ ഭിത്തിയുടെ ഒരുതൂണുപൊട്ടി തീയപ്പുറത്തുനിന്ന അഗതികൾക്കു ആദ്യംലഭിച്ചു എന്നൊരുവൎത്തമാനം ഉണ്ടെന്നുമാത്രമല്ലാ, പൊട്ടിയതായതൂണു ഇപ്പോൾ കാണ്മാനുമുണ്ടു. ഇതിന്റെശേഷം നമ്മുടെയും ഈഗുപ്പായക്കാർ, അമ്മനായക്കാർ ഇവരുടെയും യോജിച്ച ഒരുപ്രദക്ഷിണം ഉണ്ടായി"

പുത്തൻതീയെക്കുറിച്ചുള്ള വിവരണം ഇത്രത്തോളമുണ്ടു. ഈ അതിശയം കൌശലമാണെന്നു ലത്തീൻകാരും ഇംഗ്ലീഷകാരുമല്ലാതെ ആരും പറയുന്നില്ല. ലത്തീൻകാൎക്കു ശുദ്ധകബറിനെക്കുറിച്ചു സംശയമില്ല, തീയെക്കുറിച്ചുമാത്രമെ തൎക്കമൊള്ളു. നോമ്പുകണക്കു തെറ്റിപ്പോയതുകൊണ്ടു ഉള്ളിൽ വിശ്വാസമുണ്ടായിരുന്നാലും അവൎക്കു സമ്മതിക്കാവുന്നതല്ലല്ലൊ. ഇംഗ്ലീഷകാരുടെ അവിശ്വാസം അത്രഅതിശയകരമല്ല, കബറു ഇതുതന്നെയൊ എന്നു അവർ സ്ഥിരപ്പെടുത്തുന്നില്ല. ഏതായാലും ആയിരത്തിൽ അധികകാലമായി പലവക ക്രിസ്ത്യാനികൾ ഏകോത്ഭവിച്ചു വിശ്വസിച്ചുവരുന്ന ഈ അതിശയം കൃത്രിമമാണെങ്കിൽ അതിനെ വെളിപ്പെടുത്തുവാൻ ഒരു പരമാൎത്ഥിപോലും ഉണ്ടാകാതിരിക്കുന്നതു വലിയ അത്ഭുതമാകയാൽ അതിനെ അവിശ്വസിപ്പാൻ ഞങ്ങളും തയ്യാറല്ല.

പുതുഞായറാഴ്ച കഴിഞ്ഞശേഷം ൨൦൦൦ രൂപായോളം മലയാളത്തുകാർ അയച്ച വഴിപാടുകൾ നമ്മുടെ ബാവായെ ഏല്പിച്ചുംവച്ചു അന്യോന്യം യാത്ര പറഞ്ഞു. മാർ ഗ്രീഗോറിയോസ ബാവാ ൭൦-ൽ പരം പ്രായം ചെന്ന വൃദ്ധനും വളരെ ഭക്തനും സൌമ്യനും ജനസമ്മതനും ആകുന്നു.

---

## സൂചനകൾ

പാത്രിയക്കാപ്രതിഷ്ഠ — പാത്രിയക്കാസ്ഥാനത്തിനു തിരഞ്ഞെടുത്തതു കഴിഞ്ഞുപോയ പാത്രിയക്കീസുബാവായോടുകൂടെ മലയാളത്തു എഴുന്നെള്ളിയിരുന്ന മാർ ഗ്രീഗോറിയോസു അബ്ദുള്ളാ ബാവാ അവൎകളെയാണ. പ്രതിഷ്ഠ ഈ കഴിഞ്ഞ പെന്തിക്കുസ്തിക്കു നിശ്ചയിച്ചിരുന്നതിനാൽ ഇപ്പോൾ കഴിഞ്ഞിരിക്കണം. ഇദ്ദേഹം വളരെ അറിവുള്ളവനും വലിയപ്രസംഗിയും ലണ്ടൻ മുതലായ വലിയപട്ടണങ്ങളെ പലപ്രാവശ്യം സന്ദൎശിച്ചിട്ടുള്ള ആളും ആകുന്നു. ഇംഗ്ലീഷും സാമാന്യം നന്നായിട്ടു അറിയാം. പുതിയ പാത്രിയക്കീസുബാവാ തിരുമനസ്സുകൊണ്ടു മലയാളത്തു എഴുന്നെള്ളുമെന്നുകൂടി തിരഞ്ഞെടുപ്പിൽ ആലോചിച്ചിട്ടുണ്ടെന്നു എഴുത്തുകളാൽ അറിയുന്നു. പാത്രിയക്കാസ്ഥാനത്തിനു ആദ്യം തിരഞ്ഞെടുത്തതു കഴിഞ്ഞുപോയ പിതാവിനാൽ കാൎയ്യവിചാരത്തിനായി നിയമിച്ചിരുന്ന കൂറീലോസ ഗീവൎഗ്ഗീസ ബാവായെആയിരുന്നു. അദ്ദേഹം പ്രായാധിക്യംമൂലം സ്വയമനസ്സാലെ ഒഴിഞ്ഞുകളഞ്ഞതിൻപിമ്പാണ നമ്മുടെ അബ്ദുള്ളാ ഗ്രീഗോറിയോസു ബാവായെ തിരഞ്ഞെടുത്തതു.

* * *

എഴുന്നെള്ളത്തു — ഏ. വെ. പെ. ബ. മാർ ഗ്രീഗോറിയോസ മെത്രാപ്പോലീത്താ അവൎകൾ കോട്ടയത്തുകാരായ സുറിയാനിക്കാരുടെ വളരെആഘോഷപൂൎവ്വമായ എതിരേല്പോടുകൂടി ഈ മാസം ൨൭-നു ബുധനാഴ്ച സിമ്മനാരിയിൽ എത്തിയിരിക്കുന്നു. ഒരുചുണ്ടനും പലതരങ്ങളിലായി മുപ്പതോളം ഓടികളും കൊടകൊടിവാദ്യമേളങ്ങളും സമേതം കുമരകത്തുനിന്നു എതിരേറ്റു താഴത്തങ്ങാടിയിൽ ആലുംമൂട്ടിൽ സൎക്കാർ കടവിൽ കെട്ടിയുണ്ടാക്കി അലങ്കരിച്ച പന്തലിൽകൊണ്ടുവന്നു. ഇവിടെവച്ചു പട്ടണവാസികൾ ഒരുമംഗളപത്രം സമൎപ്പിക്കയും താഴത്തങ്ങാടി ഇംഗ്ലീഷ പ

ള്ളിക്കൂടത്തിലെ കുട്ടികൾ ശ്ലോകം ചൊല്ലുകയും ചെയ്തു. അനന്തരം അടുത്തു ഏറികാട്ടു അയിപ്പു എന്നാളിന്റെ ഭവനത്തു കെട്ടിയിരുന്ന പന്തൽവരെ കാൽനടയായിപോയശേഷം ടി- മനുഷ്യൻ ഒരുമെഴുകുതിരി കാഴ്ചവച്ചു കൈമുത്തുകയും കമ്പവെടിപൊട്ടിക്കയും ചെയ്തു. അവിടെനിന്നു മേനാവിൽ യാത്രചെയ്തു അഞ്ചരമണിക്കു സിമ്മനാരിയിൽ എത്തി. ആൾക്കൂട്ടം സങ്കല്പിപ്പാൻ പാടില്ലാത്തവണ്ണമായിരുന്നു.

❖ ❖ ❖

വേറൊരുയാത്ര — അടുത്തദിവസം ൪ മണിക്കു മുൻപറഞ്ഞേടത്തോളമില്ലെങ്കിലും കേമമായിട്ടുതന്നെ മാർ ദിവന്നാസ്യോസ സിമ്മനാരിയിലേക്കു എഴുന്നെള്ളത്തുണ്ടായി. ൨ാം പ്രാവശ്യം യാത്ര കനകപല്ലക്കിലായിരുന്നു. അലങ്കാരങ്ങൾ തിരുമനസ്സിലേക്കു വെറുപ്പായിട്ടാണ തോന്നിയതു. നിവൃത്തിയില്ലാഞ്ഞാൽ ചേരതിന്നുന്ന നാട്ടിൽ നടുമുറി തിന്നാതിരിപ്പാൻ പാടില്ലല്ലൊ. ഈയാത്രയിൽ തിരുനക്കരപള്ളി സ്‌ക്കൂൾകുട്ടികളുടെയും വാദ്ധ്യാന്മാരുടെയും എതിരേല്പു വളരെ ഭംഗിയായിരുന്നു. സിമ്മനാരിയിൽ എത്തിയ ശേഷം സിമ്മനാരി ഭാരവാഹികളുടെയും അദ്ധ്യാപകാദ്ധ്യായികളുടെയുമായി ഒരുമംഗളപത്രം ഹെഡ്‌വാദ്ധ്യാർ വായിക്കയും ഉചിതമായി മറുപടി കല്പിക്കയും ചെയ്തു.

❖ ❖ ❖

രക്ഷാപ്രസംഗികൾ — ഇവക്കു ആത്മാവിന്റെ വരംകിട്ടിയെന്നും റൂഹായിൽത്തിളക്കുന്നുഎന്നും പ്രശംസിക്കുന്തോറും പിശക വർദ്ധിച്ചുവരുന്നു. യോഹന്നാൻ ബപ്തിസ്തിനെ കൊല്ലിച്ച എറോദേസും ക്രിമിച്ചുമരിച്ച എറോദേസും ഒരാളാണെന്നുഇവർ പ്രസംഗത്തിൽ ഒരിക്കൽ പറഞ്ഞു. ക്രിസ്ത്യാനികൾ എപ്പോഴും വേദപുസ്തകത്തോടുകൂടെ സഞ്ചരിക്കണമെന്നു കാണിപ്പാൻ ഇവർ ഈയിടെ ഒരു ഉദാഹരണം പറഞ്ഞു. അതായതു ക്ഷൗരകനു കത്തിയും കൂട്ടുമില്ലാതെ നടക്കുമൊ എന്നുതന്നെ. ദീർഘിപ്പിച്ചു പ്രസംഗിച്ചിട്ടും ക്ഷീണമില്ലാത്തതു ആത്മാവിന്റെ ശക്തിയാണെന്നു വന്നുപറയുന്നു. ദിവസം ൫ കോഴി, ൩ ഇടങ്കഴിപാൽ, ൨൦-ൽപരംമുട്ട, ൪ ഉടംനെയ്യ, ൨ റാത്തൽ പഞ്ചസാര, ൩൦ ഏത്തക്കാ പൊരിച്ചതു, ൧൪ നാരങ്ങാ, ബിസ്ക്കത്ത റൊളം ഇവയും അടുത്ത ചോറും രണ്ടുപ്രസംഗികൾക്കുമാത്രം ചിലവുണ്ടായിരുന്നുഎന്നു ഇവരെ സ്വന്തഭവനത്തിൽ താമസിപ്പിച്ചു പോഷിപ്പിച്ച ഒരാൾ എഴുതിഅയച്ചിരിക്കുന്നു. നോമ്പിൽ ഒരുനേരംനിന്നു പ്രസംഗിക്കുന്ന സുറിയാനി പട്ടക്കാരോടുഉപമിച്ചാൽ ആത്മവരം അധികം ആർക്കാണെന്നു ബോധപ്പെടും-

❖ ❖ ❖

ഒരു നേരംപോക്ക — ഒരുജെർമ്മൻ പത്രത്തിൽനിന്നും ഒരു ഇംഗ്ലീഷ പത്രം പകർത്തിയിരിക്കുന്നതാവിതു:— ബാവെറിയാ എന്ന ദെശത്തു ഒരുപട്ടണത്തിലെ ഒരു റോമ്മാ പള്ളിയിൽ പാദ്രി പ്രസംഗിച്ചുകൊണ്ടുനില്ക്കുമ്പൊൾ റോമ്മായൊടു ഭിന്നിച്ചുനില്ക്കുന്ന പഴയ കാതൊലിക്കർ എന്നവർഗ്ഗത്തെക്കുറിച്ചു വളരെ ഗൌരവമായി പറകയാൽ "പഴയ കാതൊലിക്കർ എല്ലാം നരകത്തിൽ പൊകുന്നു ഞാൻ പറഞ്ഞതു സത്യമല്ലെങ്കിൽ സാത്താൻ എന്നെ ആസ്ഥലത്തെക്കു കൊണ്ടുപൊകട്ടെ" എന്നു സംസാരിച്ചു അപ്പൊൾ ഗൌരവത്തൊടുകൂടി പുൾപ്പിറ്റിൽ അടിച്ചതിനാൽ അതിന്മെൽ ഉണ്ടായിരുന്ന ഒരു പുസ്തകം താഴെ വീണു. അപ്പൊൾ പുൾപ്പിറ്റിനു കീഴിൽ ഒരു അമ്മെറിക്കനും അയാളുടെ ഭൃത്യനായ ഒരു കാപ്പിരി കൊച്ചനും ഇരുന്നിരുന്നു കാപ്പിരിയെ പാദ്രി കണ്ടിരുന്നില്ല എന്നു മാത്രമല്ല കാപ്പിരികളുടെ മുഖഛായപോലും ഒരിക്കലും കണ്ടിരുന്നില്ല- താഴെ വീണ പുസ്തകം എടുത്തു കൊടുപ്പാൻ യജമാനൻ ആംഗീയം കാണിച്ചതനുസരിച്ചു കാപ്പിരി കൊച്ചൻ പുസ്തകം എടുത്തു പുൾപ്പിറ്റിലെക്കു പ്രവേശിക്കുന്നതു കണ്ടപ്പൊൾ ആസ്വരൂപം സാക്ഷാൽ പിശാചുതന്നെ എന്നു പാദ്രി ഭ്രമിച്ചു- സാത്താൻ ഇയാളെ പിടിച്ചു നരകത്തിലെക്കു കൊണ്ടുപൊകുവാൻ വരികയാണെന്നുതന്നെ പാദ്രി വിചാരിച്ചുംകൊണ്ടു താൻ മുമ്പെ പഴയകാതൊലിക്കരെകുറിച്ചു പറഞ്ഞതു അബദ്ധമെന്നു കരുതികൊണ്ടു "പഴയ കാതൊലിക്കരിലും നല്ല മനുഷ്യർ ഇല്ലന്നില്ല" എന്നു പറഞ്ഞു ഇത്രയുംപറഞ്ഞെച്ചു പിശാചിന്റെ നേരെ വീണ്ടും നോക്കി- അവൻ സാവധാനത്തിൽ അടുത്തുവരുന്നതുകണ്ടു വീണ്ടും ഭയന്നു ഇപ്രകാരം പറഞ്ഞു "പഴയ കാതൊലിക്കർ എല്ലാം നമ്മെക്കാൾ നല്ലവരാണ- അല്ലെങ്കിൽ സാത്താൻ വന്നു എന്നെ കൊണ്ടുപൊകട്ടെ." ഇതു പറഞ്ഞിട്ടും കണ്ട സാത്താൻ പിൻമാറാതെ പുൾപ്പിറ്റിന്റെ കോവണി കയറി അടുത്തപ്പൊൾ പാദ്രി മോഹിച്ചു വീണുപൊയി ബോധംവീണു മറ്റുള്ളവർ യഥാർത്ഥംപറഞ്ഞപ്പൊൾ മാത്രമെ ആസ്വരൂപം സാത്താൻ അല്ല ഒരു മനുഷ്യനാണെന്നു അയാൾക്കു അറിവു ഉണ്ടായൊള്ളു.

സർവ്വ വല്ലഭനായി സാരാംശ പൂർണ്ണനായിരിക്കുന്ന ആദ്യന്ത
മില്ലാത്ത നിത്യന്റെ തിരുനാമത്താൽ ഓർശ്ലേമിന്റെ
ഗീവറുഗീസു മാർ ഗ്രീഗോറിയോസു മെത്രാ
പ്പോലീത്താ യിതന്നിന്നു.

(൨൫)

ശുദ്ധമുള്ള മാർ തോമ്മാ ശ്ലീഹായുടെ ശിഷ്യന്മാരും സുറിയായു
ടെ അന്ത്യോഖ്യാ സിംഹാസനത്തിന്റെ പ്രജകളുമായ ഇൻഡ്യായി
ലെ മലബാറിൽ വസിക്കുന്ന വെടിപ്പുള്ള പട്ടക്കാരും ശുദ്ധമുള്ള ശെ
മ്മാശന്മാരും എപ്പിത്രോപ്പന്മാരും വികാരിമാരും ബൃക്കിനെന്മാരും
സാമർത്ഥ്യമുള്ള മല്പാന്മാരും വിവേകമുള്ള ശാസ്ത്രികളും ബഹുമാനമുള്ള
വൃദ്ധന്മാരും ഉത്തമന്മാരായ കച്ചവടക്കാരും പ്രധാനികളും ഭരണക്കാ
രും പുരുഷന്മാരും സ്ത്രീകളും ബാല്യക്കാരും പൈതങ്ങളും കന്യകമാ
രും ശിശുക്കളും കുഞ്ഞുങ്ങളും ആയ വാത്സല്യമുള്ളവരും വാഴ്ത്തപ്പെട്ടവ
രുമായ നമ്മുടെ ആത്മീക മക്കളുടെമേൽ ദൈവികകൃപയും സ്വർഗ്ഗീയ
വാഴ്വും സദാ ഉണ്ടാകുമാറാകട്ടെ. നമ്മുടെ കർത്താവും രക്ഷിതാവുമായ
യേശുമിശിഹായുടെയും തന്റെ രക്ഷയ്ക്കടുത്ത കബറിന്റെയും വാഴ്വ്
അവരുടെമേലും അവരുടെ ഭവനങ്ങൾമേലും മക്കളുടെമേലും വന്നു
ആവസിക്കുമാറാകട്ടെ. അതു ദൈവത്തെ പ്രസവിച്ച ശുദ്ധമുള്ള മറി
യത്തിന്റെയും സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥനകളാൽ തന്നെ.
ദൈവികകൃപ രഹസ്യവും പരസ്യവുമായ സകല ശത്രുക്കളിൽനിന്നും
അവരെ കാത്തുകൊള്ളുമാറാകട്ടെ. ആമ്മീൻ.

നിങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കയും നിങ്ങളെ വാഴ്ത്തുകയും ചെയ്യു
ശേഷം നമ്മുടെ ബലഹീനത നങ്ങളുടെ സ്ഥിതിയെക്കുറിച്ചു ചോദി
ക്കുകയും ഈ ഞെരുക്കകാലങ്ങളിൽ നിങ്ങൾ എല്ലാപ്പോഴും ആത്മാവി
ലും ശരീരത്തിലും സുഖമായിരിപ്പാനായിട്ടു കരുണയുള്ള ദൈവത്തോ
ടു നാം പ്രാർത്ഥിക്കയും ചെയ്യുന്നു. എന്നാൽ നമ്മുടെ ബലഹീനതയെ
ക്കുറിച്ചു നിങ്ങൾ ചോദിക്കുന്നു എങ്കിൽ നിങ്ങളുടെ സ്നേഹത്തിനു വാ
ഴ്വിന്റെ ഈ ലേഖനങ്ങളെ എഴുതിയനേരം ദൈവകൃപയാൽ ഞ
ങ്ങൾ ആശ്വാസത്തോടും സുഖത്തോടും ഇരിക്കുന്നതിനാൽ ദൈവത്തി
നു സ്തോത്രം കൊടുക്കുന്നു. നിങ്ങൾ സുഖമുള്ളവരും ആശ്വാസമുള്ളവരു
മായിരിപ്പാനും പള്ളിയ്ക്കടുത്ത ചട്ടങ്ങളിൻ പ്രകാരവും ശ്ലീഹായ്ക്കടുത്ത
കാനോനാ പ്രകാരവും തലമുറതലമുറകളായി ശുദ്ധമുള്ള പിതാക്കന്മാ
ർ നിങ്ങളോടു പ്രസംഗിച്ചിട്ടുള്ള ശ്ലീഹായ്ക്കടുത്ത വിശ്വാസത്തിൽ വൈ
രാഗ്യമുള്ളവരും താല്പര്യമുള്ളവരും ആയിരിപ്പാനുമായിട്ടു നമ്മുടെ ക
ർത്താവിനോടു നാം അപേക്ഷിക്കുന്നു. നമ്മുടെ കർത്താവായ യേശുമി
ശിഹാ നിങ്ങളെ സഹായിക്കുന്നവനും താങ്ങുന്നവനും ആയിരിക്കും.

താൻ ഭയങ്കരമുള്ള തന്റെ സിംഹാസനത്തിൻമുമ്പാകെ നിങ്ങൾക്കു പൂൎണ്ണധൈൎയ്യവും മുഖപ്രസാദവും നൽകുമാറാകട്ടെ. അതുജീവന്റെ മാതാവായ മറിയത്തിന്റെയും സകല പരിശുദ്ധന്മാരുടെയും പ്രാൎത്ഥനകളാൽ തന്നെ. ആമ്മീൻ.

പിന്നെയും നമ്മുടെസഹോദരനായ നിരണം മുതലായ ഇടവകകളുടെ ബ: മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്തായുടെയും അദ്ദേഹത്തോടുകൂടെ വന്നിട്ടുള്ളവരായ പൌലൂസുറമ്പാനും സ്കറിയാകോറിയും മല്ലാൻ ഗീവറുഗീസു കത്തനാരും ലൂക്കോസു കത്തനാരും ഗീവറുഗീസു കത്തനാരും സ്ലീബാശെമ്മാശ്ശും ചെറിയ മക്കദിശാ പീലിപ്പോസും ആയ വാത്സല്യമുള്ള നമ്മുടെ ആത്മീകമക്കളുടെയും വരവിനെക്കുറിച്ചു നിങ്ങളുടെ സ്നേഹത്തോടു നാം അറിയിക്കുന്നതു: അവർ കഷ്ടാനുഭവ ആഴ്ചയുടെ തലെദിവസം ഓശാന ഞായറാഴ്ച, അസ്ലമാനം ഓർശ്ലേം പട്ടണത്തിലേക്കും ശ്ലീഹന്മാരുടെ നടപ്പുപുസ്തകം ൧൨-൧൨-ൽ എഴുതപ്പെട്ടിരിക്കുന്ന പ്രകാരം മർക്കോസ എന്നു മറുനാമം വിളിക്കപ്പെട്ട യോഹന്നാന്റെ മാതാവായ മറിയയുടെ ഭവനമായ നമ്മുടെ ദയറായിലേക്കും പ്രവേശിച്ചു. ഞങ്ങൾക്കു വളരെ സന്തോഷവും ആനന്ദവും സ്വജാതികളുടെയും പുറജാതികളുടെയും മുമ്പാകെ പ്രശംസയും പുകഴ്ചയും ഉണ്ടായി. സമാധാനത്തോടുകൂടെ അവർ വന്നതിനാൽ നമ്മുടെ കൎത്താവും ദൈവവുമായവനിക്കു സ്തുതിയും കൃതജ്ഞതയും ഞങ്ങൾ അൎപ്പിക്കുകയും ചെയ്തു. പിറെറദിവസം അവർ നമ്മുടെകൎത്താവിന്റെ കബറിലും ക്യംതാ പള്ളിയുടെ അകത്തുള്ള ശേഷം ശുദ്ധസ്ഥലങ്ങളിലും കുമ്പിടുകയും അവയിൽനിന്നു വാഴ്വു കൈക്കൊള്ളുകയും അവൎക്കു വേണ്ടിയും നിങ്ങൾക്കു വേണ്ടിയും കുൎബ്ബാനകളും വഴിപാടുകളും, നമസ്കാരങ്ങളും, അപേക്ഷകളും, പ്രാൎത്ഥനകളും കഴിക്കയും ചെയ്തു. അപ്രകാരം തന്നെ അവർ ബേതലഹേം കല്ലുടാവു പള്ളിയിലും ഗെതസെമ്മോൻ പള്ളിയിലും സൈത്തൂപൎവ്വതത്തിലും ശേഷം ശുദ്ധമുള്ള സ്ഥലങ്ങളിലും വന്ദിക്കയും പ്രാൎത്ഥിക്കയും ചെയ്തു. അവരുടെ പ്രാൎത്ഥനകളും അപേക്ഷകളും കുമ്പിടീലുകളും കൈക്കൊള്ളുവാനായിട്ടു നമ്മുടെകൎത്താവായ യേശുമിശിഹായോടു ഞങ്ങൾ അപേക്ഷിക്കുന്നു.

പിന്നെയും നമ്മുടെ കൎത്താവായ യേശുമിശിഹായുടെ കബറിന്റെയും സെഹിയോനമാളികയായി ശു: ശ്ലീഹന്മാർ നമ്മുടെ കൎത്താവിന്റെ മാതാവായ മറിയയോടുകൂടെ പ്രാൎത്ഥിച്ചിരുന്ന ദൈവമാതാവാകുന്ന മറിയത്തിന്റെ പള്ളിയാകുന്ന മാർ മൎക്കോസ ഏവൻഗേലിസ്ഥായുടെ ഭവനമായ നമ്മുടെ ശുദ്ധ: ദയറായുടേയും ബഹുമാനത്തിനും, ശേഷം ശുദ്ധസ്ഥലങ്ങളുടേയും അവയുടെ പണികളുടെയും അലങ്കാരത്തിന്റെയും ബഹുമാനത്തിന്നുമായി അവർ നിങ്ങളിൽനിന്നുപിരിച്ചു് അവരോടുകൂടെ കൊണ്ടുവന്നിരുന്ന തങ്ങളുടെ കാഴ്ചകളും നേൎച്ചകളും കൊണ്ടുവന്നുതന്നു. നമ്മുടെ കൎത്താവു നീതിമാനായ ഹാബേലിന്റെയും കുലപതിജാകന്മാരുടെയും കാഴ്ചകളും വിധവയുടെ ചെമ്പു

ശ്ശും കൈകൊണ്ട പ്രകാരം തന്നെ നിങ്ങളുടെ വഴിപാടുകളും നേൎച്ചക
ളും ദശാംശങ്ങളും കാഴ്ചകളും മുൻഫലങ്ങളും കൈക്കൊള്ളുമാറാകട്ടെ.
രം വിശുദ്ധ സ്ഥലങ്ങളുടെ ശുശ്രൂഷക്കാരനാകുന്ന ബലഹീനനും പാ
പിയുമായ നാമും രക്ഷയുടെ കബറിന്റെ ഉടയവനായ നമ്മുടെ ക
ൎത്താവായ യേശുമ്ശിഹായോടു അപേക്ഷിച്ചു പ്രാൎത്ഥിക്കുന്നു. താൻ
ശുദ്ധമുള്ളതും ശക്തിയുള്ളതും കാണപ്പെടാവതല്ലാത്തതുമായ തന്റെ
വലത്തുകൈ നീട്ടി നിങ്ങളേയും നിങ്ങളുടെ മക്കളേയും ഭവനങ്ങളേ
യും നേട്ടങ്ങളേയും അനുഗ്രഹിക്കയും തന്റെ കരുണയാൽ സ്വൎഗ്ഗീയ
നന്മകളും വാഴ്വുകളും നിങ്ങൾക്കു തരികയും നിങ്ങളുടെമേൽ തന്റെ
സകല ദാനങ്ങളും ചൊരികയും നിങ്ങളുടെ സമ്പാദ്യങ്ങളിൽ നിന്നു
ശേഖരിച്ചു് നമ്മുടെ കൎത്താവായ യേശുമ്ശിഹായുടെ കബറിന്റെ
യും ശേഷം വിശുദ്ധ സ്ഥലങ്ങളുടെയും ബഹുമാനത്തിനും വേ: നമ്മു
ടെ സഹോദരൻ ഗ്രീഗോറിയോസ മെത്രാപ്പോലീത്താ വശം ഓൎശ്ലേ
മിലേക്കു അയച്ചിട്ടുള്ള കാഴ്ചകൾക്കും നേൎച്ചകൾക്കും വേണ്ടി നമ്മുടെ ക
ൎത്താവായ യേശുമ്ശിഹാ നിങ്ങളെ എല്ലാവരേയും അനുഗ്രഹിക്കുമാ
റാകട്ടെ.

അവസ്ഥപ്രകാരം ഒന്നിനു മുപ്പതായും, അറുപതായും നൂറായും അ
നേകം ഇരട്ടിയായി നിങ്ങൾക്കെല്ലാവൎക്കും നൽകുകയും സകല നന്മക
ളാലും നിങ്ങൾ വൎദ്ധിപ്പാനായിട്ടു ഇഹലോകത്തിൽ യാതൊന്നും നി
ങ്ങൾക്കു കുറയാതിരിക്കയും ചെയ്യുമാറാകട്ടെ.

ദുഃഖിപ്പിക്കുന്നതായ കളകളേയും തിന്മപെട്ടവനാൽ വിതക്കപ്പെട്ടു
ന്ന ഞെരുക്കുന്ന മുള്ളുകളേയും നിങ്ങളിൽനിന്നു എടുത്തുകളയുമാറാകട്ടെ.
സന്തോഷമുള്ള കാലങ്ങളും ഏകാന്തമുള്ള സംവത്സരങ്ങളും നിങ്ങൾ ക
ണ്ടെത്തുമാറാകട്ടെ. തന്റെ സ്നേഹകാരുണ്യം നിങ്ങളുടെ ഹൃദയങ്ങളാ
യ നിലത്തിലും, നിങ്ങളുടെ ഇടയിലും എന്നേക്കുവോളം താൻ വിത
ക്കുമാറാകട്ടെ. സത്യ വിശ്വാസത്തിൽ നിങ്ങളുടെ വൈരാഗ്യത്തിന്നു
വിപരീതികളായ എല്ലാവരുടെമേലും നിങ്ങളുടെ ശിരസ്സുകളെ താൻ
ഉയൎത്തുകയും നിങ്ങളുടെ കാലുകൾക്കു മുമ്പാകെ അവരെ താഴ്ത്തുകയും ന
മ്മുടെ കൎത്താവു നിങ്ങളുടെ കാലുകളെ നീതിയുടെ വഴിയിൽ ഓടുവാ
നായിട്ടു ഒരുക്കുകയും ചെയ്യുമാറാകട്ടെ, വഞ്ചകൻ തകൎത്തുകളവാനായി
ട്ടു നിങ്ങളെ വീശിപ്പിടിപ്പാൻ അവന്റെ വലകളെ ഒളിച്ചുവെക്കുമ്പോ
ൾ വിരുദ്ധത്തിന്റെ പാറയിൽ നിങ്ങൾ വിരുദ്ധപ്പെടുകയില്ല. നമ്മു
ടെ കൎത്താവു സത്യവിശ്വാസത്തിന്നു നെരെ നിഗളിക്കപ്പെടുന്നസകല
ഉന്നതത്തെയും നിങ്ങളുടെ കാലുകൾക്കുകീഴെ താഴ്ത്തികളയുമാറാകട്ടെ.
കൎത്താവു നിങ്ങളുടെ കുററങ്ങൾക്കു പരിഹാരവും പാപങ്ങൾക്കു മോ
ചനവും നൽകുമാറാകട്ടെ. തന്റെ അനുഗ്രഹത്തിന്റെ വാതിലിനെ
നിങ്ങളുടെ മുമ്പാകെ താൻ തുറന്നുതരുമാറാകട്ടെ. നിങ്ങളുടെഹൃദയങ്ങ
ളിൽനിന്നും നിങ്ങളുടെ ഇടയിൽ നിന്നും നശിപ്പിക്കുന്ന സകല അസൂ
യയേയും അക്രമികളും അനുസരണമില്ലാത്തവരുമായ മനുഷ്യരുടെ വ
ഴക്കുകളും ഛിദ്രങ്ങളും കലഹങ്ങളും അരവങ്ങളും നീക്കികളയുമാറാക

ട്ടെ. നമ്മുടെ കൎത്താവായ യേശുമിശിഹാ തന്റെ അനുഗ്രഹങ്ങളാൽ
ശുദ്ധമുള്ളതും രക്ഷക്കടുത്തതുമായ തന്റെ കബറിങ്കലും സകല വിശു
ദ്ധ സ്ഥലങ്ങളിലും കുമ്പിടുവാനും മുത്തുവാനും നിങ്ങളെ യോഗ്യമാക്കു
മാറാകട്ടെ. നിങ്ങൾ ദൈവികകൃപയും വാഴ്വും കൈക്കൊള്ളുവാനും
നിങ്ങളുടെ ആത്മാക്കളുടെ രക്ഷക്കു ജീവിപ്പിക്കുന്ന തന്റെ കല്പനകളു
ടെയും നീതിയുള്ള തന്റെ ന്യായപ്രമാണങ്ങളുടെയും ആചാരത്തിനും
നിങ്ങളെ ശക്തിയാക്കി സഹായിക്കുമാറാകട്ടെ. ദൈവമായ കൎത്താവു
ന്യായവിധിദിവസം തന്റെ മുഖപ്രകാശം നിങ്ങൾക്കു നൽകുകയും
നിങ്ങളെയും നിങ്ങളുടെ മരിച്ചവരെയും തന്റെ വലത്തുഭാഗത്തു നി
ൎത്തുകയും എന്റെ പിതാവിനാൽ വാഴ്ത്തപ്പെട്ടവരെ നിങ്ങൾ വ
ന്നു അകത്തു പ്രവേശിച്ചു ലോകാരംഭത്തിനു മുമ്പു നിങ്ങൾക്കായി ഒരു
ക്കിയിരിക്കുന്ന സ്വൎഗ്ഗരാജ്യത്തെ അനുഭവിപ്പിൻ എന്നുള്ള ആ സന്തോ
ഷശബ്ദം നിങ്ങൾ കേൾക്കയും ചെയ്യുമാറാകട്ടെ. അതു പ്രകാശത്തി
ന്റെയും ജീവന്റെയും മാതാവായ മൎത്തമറിയത്തിന്റെയും എന്നേ
ക്കും തന്റെ തിരുമുമ്പാകെ ഇഷ്ടന്മാരായിതീൎന്ന സകല ശ്ലീഹന്മാരുടെ
യും പിതാക്കന്മാരുടെയും പ്രാൎത്ഥനകളാൽ തന്നെ. ആമ്മീൻ.

നമ്മുടെ കൎത്താവായ യേശുമിശിഹായുടെ കൃപ നിങ്ങളോടു കൂ
ടെ ഉണ്ടായിരിക്കുമാറാകട്ടെ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ ഇത്യാദി.

എന്നു ക്രിസ്താബ്ദം ൲൮൱൯൰൯. മേടം ൨൭.ാം നു-
ഓൎശ്ലേം പട്ടണത്തിൽനിന്നും എഴുതപ്പെട്ടതു.

| | | | | |
|---|---|---|---|---|
| ചിങ്ങാനത്തു കൊച്ചുപുത്തൻപുരയ്ക്കൽ കുഞ്ഞു | ,, | ൧ | ൧൩ | ൮ |
| ബ- കറിച്ചി പള്ളിയോഗം. | | ൧ | ൧൩ | ൮ |
| ടി പുത്തൻപുരയ്ക്കൽ ഇട്ടിയചിരാ | ,, | ൧ | ൧൨ | ൮ |
| ടി തോപ്പിൽ പുന്നൂസ | ,, | ൧ | ൧൨ | ൮ |
| ടി കല്ലുപുരക്കൽ പോത്തൻ | ,, | ൧ | ൧൪ | ൦ |
| ടി കപ്പാംച്ചേരിൽ ഉലഹന്നാൻ | ,, | ൧ | ൧൩ | ൮ |
| ടി കോലത്തുകളത്തിൽ ഉലഹാൻകുരുവിള | ,, | ൧ | ൧൩ | ൮ |
| ടി തണ്ടാശേരിൽ മാത്തു | ,, | ൧ | ൧൩ | ൮ |
| ബ- നീലംപേരൂർ പള്ളിയോഗം. | | ൧ | ൧൭ | ൦ |
| തിരുവല്ലാ കെ. ഈപ്പൻവക്കീൽ | ,, | ൧ | ൧൪ | ൦ |
| ടി വാലക്കുഴി മത്തായി | ,, | ൧ | ൧൭ | ൦ |
| ടി കൊച്ചുംപെറംമ്പൂട്ടിൽ ചക്കി | ,, | ൧ | ൧൩ | ൮ |
| ടി കൊച്ചുവന മാത്തു | ,, | ൧ | ൧൭ | ൦ |
| ടി കൊച്ചുമാലിൽ വൈദ്യൻ | ,, | ൧ | ൦ | ൦ |
| ടി കൊങ്കര ഉമ്മൻ ഇടിക്കുള | ,, | ൦ | ൧൭ | ൦ |
| ടി മണലിൽ കോശി | ,, | ൦ | ൨൧ | ൦ |
| കുന്നംകുളം തെക്കേക്കര താരു വറീതു | ,, | ൩ | ൦ | ൦ |
| കോട്ടയം തെക്കേതലയ്ക്കൽ കുഞ്ഞൻവക്കീൽ | ,, | ൧ | ൧൭ | ൭ |
| വാഗത്താനം മാളികയിൽ പുന്നൻ ചാക്കൊയും ചുട്ടപ്പേലിൽ മത്തായി ചാക്കൊയും കൂടി | | ൧ | ൦ | ൦ |

## പരസ്യം

### കോട്ടയം നെയ്ത്തു കച്ചവട കമ്പനി (ക്ലിപ്തം)

൧൦൮൨-ൽ ൪-ാം നമ്പ്രായി ജായിന്റ സ്റ്റൊക്കു കമ്പനി നിയമം അനുസരിച്ചു രജിസ്തർ ചെയ്യപ്പെട്ടു.

മൂലധനം ൨൦,൦൦൦ ഉറുപ്പിക. ഓഹരി ൧൦൦൦. ഓഹരി ൧-ക്കു ൨൦ രൂപാവീതം രണ്ടു തവണയായി അടയ്ക്കേണ്ടതു.

പകുതിയിൽ അധികം അപേക്ഷകൾ വന്നിട്ടുണ്ടു. ബിലാത്തിയിൽ നിന്നു നൂലുകൾ വരുത്തി പല തരത്തിൽ ഉടുപ്പു ശീലതരങ്ങളും മുണ്ടുകളും നെയ്യുവരുന്നു. ഓഹരിക്കാരുടെ എണ്ണംതികഞ്ഞാൽ കച്ചവടം എന്ന കമ്പനിയുടെ ഉദ്ദേശ്യവും നിവൃത്തിക്കുന്നതാകുന്നു.

ആണ്ടുതോറും കണക്കു തീർത്തു ബാക്കിപ്പത്രം ഗവൎമ്മെണ്ടിലെക്കയക്കുമ്പോൾ ആദായം ഓഹരിക്കാൎക്കു വീതിച്ചുകൊടുക്കുന്നതാകുന്നു-

ഓഹരിക്കാരിൽ എല്ലാവക ക്രിസ്ത്യാനികളും ഹിന്ദുക്കളും ഉൾപ്പെട്ടിരിക്കുന്നു. മലങ്കരയുടെ നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടും ദി- ശ്രീ- കോനാട്ടു മല്പാനച്ചൻ മുതലായ മാന്യപട്ടക്കാരും കമ്പനിയുടെ ക്ഷേമതല്പരന്മാരും കമ്പനിയിൽ ഓഹരി ചേൎന്നിട്ടുള്ളവരും ആകുന്നു.

കമ്പനിയിൽ ഓഹരിചേരുവാൻ താല്പൎയ്യമുള്ളവൎക്കു അപേക്ഷഫാറം വിലക്കൂടാതെ എത്തിച്ചുകൊടുക്കും. കമ്പനിയുടെ റൂൾ അടങ്ങിയ പുസ്തകം ൧-ക്കു ൪ ചക്രം മാത്രമെ വിലയുള്ളു.

അപേക്ഷക്കാർ താഴെ പേരെഴുതിയിരിക്കുന്ന ആളിനു എഴുതി അയയ്ക്കേണ്ടതാകുന്നു.

കെ- എ- ചക്കി. മാനേജർ കോട്ടയം.

## പത്രിക വ ല വിവരം.

| | | ബ്രിട്ടീഷ രൂപാ | ചക്രം |
|---|---|---|---|
| ഒരു കൊല്ലത്തേക്കു | | ൧ | ൧൪ |
| ഒററപ്രതിക്കു | | ,, | ൪ |
| **പരസ്യക്കൂലി** | | | |
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ,, | ൩ |
| പിന്നെ എല്ലാപ്രാവശ്യങ്ങൾക്കും | ടി | ,, | ൧൦ |

## NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചുടിപ്പുര മാനേജർക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു,

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും.

രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌന്റ വകവച്ചുതരേണ്ടതാകുന്നു.

---

### ☞ നോട്ടീസു.

ഞങ്ങളുടെ വായനക്കാരിൽ അനേകർ അവരുടെ പത്രവരി ശരിയായി അടയ്ക്കാതെ വീഴ്ച വരുത്തിയിരിക്കുന്നതിൽ വ്യസനിക്കുന്നു. ആപ്പീസിൽനിന്നു രസീതു ഒപ്പുംമുദ്രയും വച്ചു ശിപായി പുതുകാട്ടു ഉതുപ്പു കോരുള, കല്ലുശ്ശേരി തേവരുഴത്തിൽ ഇട്ടുണ്ണി തോമ്മാ, തുമ്പമൺ കല്ലാലാത്തു ഗീവറുഗീസ മുതൽപേരെ അയച്ചിട്ടുള്ളതിനാൽ താമസിപ്പിക്കാതെയും അവധി പറയാതെയും അവരുടെ പക്കൽ പണം കൊടുക്കണമെന്നു വീണ്ടും ഓർപ്പിക്കുന്നു. എല്ലാവരുടെയും വീടുതോറും സഞ്ചരിക്കുന്നതു പ്രയാസമായിരിക്കുമ്പോൾ ഒരുവന്റെ വീട്ടിൽ പല പ്രാവശ്യം ആൾ വരുന്നതു തീരെ അസാദ്ധ്യവും നഷ്ടവും ആണെന്നു അറിയാമെല്ലൊ. ആൾ വരുവാൻതന്നെ കാത്തിരിക്കാതെ അഞ്ചൽ മാസ്റ്റ്രൊ തപാൽ മാസ്റ്റ്രൊ സ്റ്റാമ്പായൊ മണിആഡറായൊ പത്രവരി എല്ലാവരും അയച്ചുതരേണ്ടതാകുന്നു. വീഴ്ചക്കാരുടെ പേർ പത്രത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ ഇടവരുന്നതും അപ്പോൾ അവരെ അപമാനിച്ചു എന്നു ആവലാധി പറവാൻ പാടില്ലാത്തതുമാകുന്നു.

എന്നു മാനേജർ കറുകയിൽ ഒ. ക്കി. [illegible]

MAR THOMAS PRESS

KOTTAYAM